ല്ലുകളിൽ സംഭാവ്യതയുടെയും ആവശ്യകതയുടെയും ഔചിത്യവ്യവസ്ഥ പാലിച്ചുകൊണ്ട്, ദുർഭാഗ്യം സൗഭാഗ്യമായോ സൗഭാഗ്യം ദുർഭാഗ്യമായോ പരിണമിക്കുന്ന അവസ്ഥാവിശേഷം തെളിഞ്ഞുകാണുവാൻ കഴിയുന്നിടത്ത്, കഥാനകത്തിന്റെ വിസ്താരത്തെ സംബന്ധിച്ച നിയമം അനുസരിച്ചിട്ടുണ്ടെന്നു പൊതുവെ തീരുമാനിക്കാം.

## 8. ഐക്യം

ചിലർ കരുതുംപോലെ, നായകൻ ഒരാളായിരിക്കുക എന്നതു് കഥാനകത്തിന്റെ ഏകതയ്ക്കു പ്രമാണമല്ല. ഒരു വ്യക്തിയുടെ ജീവിതത്തിൽ ഉണ്ടാകാവുന്ന നാനാവിധമായ സംഭവങ്ങളെ ഏകീകരിക്കുവാൻ കഴിയുകയില്ല. ഒരു വ്യക്തിയുടെ കാര്യവ്യാപാരങ്ങൾ പലതായിരിക്കും. അവ മുഴുവൻ ഒരൊററ കാര്യത്തിൽ ഏകീകരിക്കാവുന്നതല്ല. ഹെരാക്ലേഇദ്,[6] ഥെസേഇദ്[6] മുതൽപോലെ ഇത്തരം മററു കാവ്യങ്ങൾ രചിച്ച കവികൾക്ക് ഈ പാകപ്പിഴ പററിയിട്ടുണ്ട്. ഹെറാക്ലേസ്[7] ഒരു വ്യക്തിയാകയാൽ അയാളുടെ കഥ ഒററ സംഭവമേ ആയിരിക്കൂ എന്ന് അവർ തെററിദ്ധരിച്ചുപോയി. എന്നാൽ ഇവിടെയും മറെറല്ലാവിഷയങ്ങളിലുമെന്നോണം ഹോമറസിന്റെ പ്രതിഭ സമുത്കൃഷ്ടമാണ്. തന്റെ സഹജമായ പ്രതിഭയും നൈപുണ്യവും പ്രയോഗിച്ച് സത്യം സാക്ഷാത്കരിക്കുവാൻ ഹോമറസിനു സാധിച്ചു. ഓദ്യുസ്സ്യുഇആ(ഒഡിസി)യിൽ ഓദ്യുസ്സ്യുസിന്റെ ജീവിതത്തിലെ എല്ലാ സംഭവങ്ങളും ഉൾപ്പെടുത്തിയിട്ടില്ല; അന്യോന്യം ആവശ്യകമോ, സംഭാവ്യമോ, സംബദ്ധമോ അല്ലാത്ത സംഭവങ്ങൾ അതിൽ ഉപേക്ഷിച്ചിരിക്കുന്നു. ഒരു ഉദാഹരണം മാത്രം എടുത്തു കാണിക്കാം. പർണസസി[8]ന്മേൽ വെച്ച് ഓദ്യുസ്സ്യുസിനു മുറിവേററ സന്ദർഭവും, ആളുകൾ തടിച്ചുകൂടിയപ്പോൾ അയാൾ കപടമായി ചെയ്ത ഉന്മാദപ്രകടനവും ഹോമറസ് തന്റെ കാവ്യത്തിൽ കൊണ്ടുവരുന്നില്ല. ഈ സംഭവങ്ങൾക്കു തമ്മിൽ ആവശ്യകമോ സംഭാവ്യമോ ആയ സംബന്ധമില്ല. എന്റെ അഭിപ്രായത്തിൽ 'ഒന്നെ'ന്നു കരുതേണ്ടതായ കാര്യവ്യാപാരമാണ് ഓദ്യുസ്സ്യുഇആയിലും ഈലിയദിലും കഥാനകത്തിന്റെ അടിസ്ഥാനം.

അനുകരണാത്മകമായ മററു കലകളിൽ അനുകൃതമായ വസ്തു ഒന്നായിരുന്നാൽ അനുകൃതിയും ഒന്നുതന്നെ ആയിരിക്കുംപോലെ, കാര്യവ്യാപാരത്തിന്റെ അനുകൃതിയായ കഥാനകം ഏകവും, സർവ്വാംഗപൂർണ്ണവുമായ കാര്യത്തെ അനുകരിക്കുന്നതോടൊന്നിച്ച്, അതിന്റെ ഘടന, അതിലെ ഒരംശംപോലും അങ്ങോട്ടോ ഇങ്ങോട്ടോ നീങ്ങിയാൽ സർവ്വാംഗവും തകർന്ന് താറുമാറായി തീരുമാറ്, ഇണങ്ങിച്ചേർന്നതായിരിക്കയും വേണം. ഏതൊന്നിന്റെ സംയോഗമോ, വിയോഗമോ പ്രത്യക്ഷമായ യാതൊരു അന്തരവും വരുത്തുകയില്ലയോ, അതു പൂർണ്ണമായ ഒരു വസ്തുവിന്റെ സ്വാഭാവികമായ അംഗമാകയില്ല.

## 9. സംഭാവ്യത

വാസ്തവമായി നടക്കുന്നതു വിവരിക്കയല്ല, നടക്കാനിടയുള്ളതു്— സംഭാവ്യതയുടേയും ആവശ്യകതയുടേയും നിയമമനുസരിച്ചു് സംഭവിക്കാവുന്നതു്—വർണ്ണിക്കുകയാണു് കവിയുടെ കർത്തവ്യമെന്നു് ഇപ്പ്രാരം വിശദമായല്ലോ. കവിക്കും ഇതിഹാസകാരനും തമ്മിൽ വ്യത്യാസംവരുത്തുന്ന ഉപാധി ഒരാൾ പദ്യവും മറേറയാൾ ഗദ്യവുമെഴുതുന്നുവെന്നതല്ല. ഹെറൊഡോട്ടസി[11]ന്റെ കൃതി പദ്യരൂപത്തിൽ വിവർത്തനം ചെയ്താൽപോലും അതു് ഇതിഹാസത്തിന്റെ പ്രകാരഭേദമായിരിക്കയേ ഉള്ളു. വൃത്തമുള്ളതിനാലോ, ഇല്ലാത്തതിനാലോ അതിന്റെ സഹജമായ സ്വഭാവം മാറുകയില്ല. ഇതിഹാസം നടന്നതു വിവരിക്കുന്നു; കാവ്യം നടക്കാനിടയുള്ളതു വർണ്ണിക്കുന്നു. ഇതാണു രണ്ടിനും തമ്മിലുള്ള വാസ്തവമായ ഭേദം.[10] അതിനാൽ കാവ്യത്തിൽ ദാർശനികത്വം അധികമുണ്ടു്; അതിന്റെ സ്വരൂപം ഇതിഹാസത്തിന്റേതിനെ അപേക്ഷിച്ചു് ഉന്നതതരമാകുന്നു. സാമാന്യ (സാർവ്വലൌകിക)മായ സത്യത്തിന്റെ അഭിവ്യഞ്ജനം കാവ്യത്തിന്റേയും, വിശേഷ (ഏകദേശീയ)മായതിന്റെ അഭിവ്യഞ്ജനം ഇതിഹാസത്തിന്റേയും പ്രവൃത്തിയാണു്. വിശേഷമായ വകുപ്പിൽപെട്ട ആരെങ്കിലും സംഭാവ്യതയുടേയോ ആവശ്യകതയുടേയോ നിയന്ത്രണത്തിനു വിധേയനായി നിന്നുകൊണ്ടു്, ഏതെങ്കിലുമൊരു സന്ദർഭത്തിൽ പറയുകയോ പ്രവർത്തിക്കയോ ചെയ്യുന്നതിനെയാണു് ഞാൻ സാമാന്യമെന്നു പറഞ്ഞതു്. നാമരൂപവിശിഷ്ടരായ വ്യക്തികളെ ഉപകരണമാക്കി സാർവ്വലൌകികത (സർവ്വസാധാരണത്വം) നേടുകയാണു് കാവ്യത്തിന്റെ പ്രയോജനം.[11] അല്ക്കിബിയാദെസ്[12] ചെയ്തതും സഹിച്ചതും, നേരേമറിച്ചു്, വിശേഷത്തിൽ ഉൾപ്പെടുന്നു.

ഈ ഭേദം തീർച്ചയായും പ്രഹസനത്തിൽ സുസ്പഷ്ടമാണു്. പ്രഹസനകാരൻ ഒന്നാമതു് സംഭാവ്യതയെ ആശ്രയിച്ചു് കഥാനകം നിർമ്മിക്കുന്നു, പിന്നീടു് സ്വഭാവത്തിനു യോജിച്ച പേരുകൾ ചേർക്കുന്നു. ഈ പ്രക്രിയ അവഗീതകാരന്മാരുടേതിൽ നിന്നു ഭിന്നമാണു്. വിശേഷവ്യക്തികളെ ലാക്കാക്കി കവിത ചമയ്ക്കുകയാണു് അവർ ചെയ്യാറുപതിവു്.

ഇക്കാലത്തുതന്നെയും വാസ്തവമായപേരുകൾ ദുഃഖാന്തനാടകത്തിൽ പ്രയോഗിച്ചുവരുന്നുണ്ടു്. ഒന്നാണു് അതിന്റെ കാരണം: നടക്കാത്തതിന്റെ സംഭാവ്യതയിൽ നമുക്കു പൂർണ്ണമായ വിശ്വാസം വരാറില്ല. നടന്നതു്(=സംഭവിച്ചതു്) നടക്കാവുന്നതു്(=സംഭാവ്യം) ആണെന്നു തീർച്ചയായറിയാം. അല്ലെങ്കിൽ അതെങ്ങനെ നടന്നു? എങ്ങനെ സംഭവിച്ചു? എങ്കിലും ചില ദുഃഖാന്തനാടകങ്ങളിൽ കേവലം ഒന്നു രണ്ടു പ്രസിദ്ധമായ പേരുകളും, ബാക്കി അനേകം കല്പിതനാമങ്ങളുമാണു കാണുന്നതു്. വേറെ ചിലതിൽ പ്രസിദ്ധനാമം ഒന്നുപോലും ഇല്ല. അഗതോണിന്റെ[13] അൻഥെയുസിൽ[14] മുഴുവൻ സംഭവങ്ങളും നാമങ്ങളും കല്പിതമാണു്; എന്നിരുന്നാലും അവയിൽ നിന്നു ലഭിക്കുന്ന ആനന്ദം

ഒരുപ്രകാരത്തിലും ന്യൂനമല്ല. അതുകൊണ്ട്, പ്രായേണ പുരാണപ്രസിദ്ധമായ കഥയെ അവലംബിച്ചാണ് ദുരന്തനാടകം രചിക്കാറു പതിവെങ്കിലും, പാരമ്പര്യഗതമായ പ്രസിദ്ധ കഥകൾ സ്വീകരിച്ചേ തീരു എന്നു നിർബന്ധിച്ചുകൂടാ. ആ നിർബന്ധം, വാസ്തവത്തിൽ, വ്യർത്ഥവും ഉപഹാസ്യവുമായിരിക്കും. എന്തുകൊണ്ടെന്നാൽ, പ്രഖ്യാതമായ വിഷയങ്ങൾ പോലും താരതമ്യേന ചുരുക്കംപേർക്ക് അറിയാവൂ എന്നിരുന്നാലും, എല്ലാവർക്കും അവ ആനന്ദദായകമായിരിക്കുന്നുണ്ട്.

പദ്യമുണ്ടാക്കുന്നവനെക്കാൾ കഥാനകമുണ്ടാക്കുന്നവനാണ് കവി അഥവാ കർത്താ എന്ന പേരിനർഹൻ. കവിയായതു് അനുകരിക്കുന്നതിനാലാണ്; കാര്യത്തെയാണല്ലോ അനുകരിക്കുന്നതും. സംഭവവശാൽ ഐതിഹാസികമായ വിഷയം കൃതിവരിക്കാനിടവരുന്നുവെന്നിരിക്കുന്നാലും, അയാളുടെ കവി എന്ന നിലയ്ക്കു യാതൊരു കോട്ടമോ വാട്ടമോ വരികയില്ല. വാസ്തവമായി നടന്നതു് സംഭവിച്ചതിന്റെയും സംഭാവ്യതയുടെയും നിയമങ്ങൾക്കു വിപരീതമാണെന്നു ധരിക്കാൻ കാരണമില്ലെന്നു കണ്ടുപിടിക്കാനുള്ള കെല്പാണ് അയാളെ കവി അല്ലെങ്കിൽ കർത്താവാക്കുന്നതു്.

## 10. ഉപാഖ്യാനം

കഥാനകങ്ങളിലും വ്യാപാരങ്ങളിലും നികൃഷ്ടമായതു് ഉപാഖ്യാനാത്മകമാണ്. സംഭാവ്യമോ ആവശ്യകമോ ആയ പൌർവ്വാപര്യക്രമമില്ലാതെ, ഒരു ഉപാഖ്യാനത്തെ അല്ലെങ്കിൽ അങ്കത്തെ തുടർന്നു വേറൊരു ഉപാഖ്യാനം അല്ലെങ്കിൽ അങ്കം എന്നമട്ടു് ആവർത്തിച്ചുപോകുന്ന കഥാനകത്തെ ഉദ്ദേശിച്ചാണ് ഉപാഖ്യാനാത്മകമെന്നു ഞാൻ പറഞ്ഞതു്. കുകവികൾ തങ്ങളുടെ കുറ്റംകൊണ്ടുതന്നെയാണ് അത്തരം കാവ്യങ്ങൾ രചിക്കാറുള്ളതു്. എന്നാൽ സത്കവികൾ അങ്ങനെ ചെയ്യുന്നതു് അഭിനേതാക്കളെ തൃപ്തിപ്പെടുത്താൻ മാത്രമാണ്. മത്സരത്തിനായി പ്രദർശനയോഗ്യമായ കൃതികളെഴുതാൻ തുനിയുന്ന അവർ കഥാനകത്തെ ബലപൂർവ്വം അതിന്റെ സ്വാഭാവികമായ ആയാമത്തിലുമധികം നീട്ടുകയും, അങ്ങനെ പലപ്പോഴും അതിന്റെ നൈസർഗ്ഗികമായ പ്രവാഹത്തിൽ വിച്ഛേദം വരുത്തുന്ന ഗതികേടിലകപ്പെടുകയും ചെയ്യുന്നുണ്ട്.

ദുരന്തനാടകം പൂർണ്ണമായ വെറുമൊരു കാര്യവ്യാപാരത്തിന്റെ അനുകരണമല്ല, അതു ഭയവും കരുണയും ജാഗ്രതമാക്കുന്ന സംഭവപരമ്പരയുടെ അനുകരണംകൂടിയാകുന്നു. കേവലം സംഭവങ്ങളല്ല, സംഭവങ്ങളുടെ പരിണാമങ്ങളും നമ്മുടെ മുമ്പാകെ പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുകയാണ്. അത്തരം പ്രഭാവമുളവാക്കാൻ തക്ക സർവ്വശ്രേഷ്ഠമായ വിധി: അവയ്ക്കു കാര്യകാരണങ്ങളുടെ അടുക്കും മുറയും ഉണ്ടെന്നു വന്നാൽ ആ പ്രഭാവം കൂടുതൽ ഗൗരവാന്വിതമായിരിക്കയും ചെയ്യും. അപ്പോൾ അവ ആകസ്മികമായി, സ്വയമേവ, സംഭവിക്കാവുന്നതിലും എത്രയോ ഏറെ

നാണു്. എന്നാൽ, ഭൂതകാലസംഭവങ്ങളുടെ ഫലമെന്നോണം ലിൻകേഉസ് രക്ഷപെടുകയും ദിനൌസ് വധിക്കപ്പെടുകയും ചെയ്യുന്നു.

## 13. അഭിജ്ഞാനം

അഭിജ്ഞാനത്തിൽ നിക്ഷേപിച്ചിരിക്കുന്ന ഭാവം, ജ്ഞാനമായി പരിണമിക്കുന്ന അജ്ഞാനമെന്നതാണെന്നു്, ആ ശബ്ദം സ്വയം തെളിയിക്കുന്നുണ്ടു്. കവി ആരുടെ സൌഭാഗ്യം വർദ്ധിക്കുവാനിഷ്ടപ്പെടുന്നുവോ, അവരുടെ മനസ്സിൽ അന്യോന്യം പ്രേമഭാവവും, ആരുടെ ദൗർഭാഗ്യം വർദ്ധിക്കുവാൻ ഇഷ്ടപ്പെടുന്നുവോ അവരുടെ മനസ്സിൽ അന്യോന്യം വെറുപ്പും, അഭിജ്ഞാനം മൂലം, ഉണ്ടാകുന്നു.

• ഈഡിപ്പസിലെപ്പോലെ, സ്ഥിതിവിപര്യയത്തോടൊന്നിച്ചു് ഉദിക്കുന്ന അഭിജ്ഞാനമാണു് അഭിജ്ഞാനത്തിന്റെ സർവ്വോത്കൃഷ്ടമായ രൂപം.

കൂടാതെ, അഭിജ്ഞാനത്തിനു് വേറെ പ്രകാരങ്ങളുമുണ്ടു്. ഒട്ടും ഗണ്യമല്ലാത്ത ജഡപദാർത്ഥങ്ങൾ പോലും അഭിജ്ഞാനത്തിന്റെ സാധനമായി വന്നിട്ടു്, അങ്ങനെ ഒരു വ്യക്തി എന്തെങ്കിലും കാര്യം ചെയ്തുവോ ചെയ്തില്ലയോ എന്നു കണ്ടുപിടിക്കുവാനും, തിരിച്ചറിയുവാനും ഇടയാകുന്നു. എന്നാൽ നാം പ്രതിപാദിച്ചുവന്നതിൽവെച്ചു്, കാര്യവ്യാപാരവും കഥാനകവുമായി മറ്റെല്ലാറ്റിലുമേറെ ഉറ്റവേഴ്ചയുള്ളതു് വ്യക്തിയിലൂടെ ഉണ്ടാകുന്ന അഭിജ്ഞാനത്തിനാണു്. ആ അഭിജ്ഞാനം, സ്ഥിതിവിപര്യയവുമായി ചേർന്നു്, ഭീതിയോ അല്ലെങ്കിൽ കരുണയോ ഉളവാക്കും. നമ്മുടെ നിർവ്വചനമനുസരിച്ചു്, ദുരന്തനാടകത്തിൽ ചിത്രീകരിക്കുവാൻ യോഗ്യം ഏതാദൃശമായ പ്രഭാവമുണ്ടാക്കുന്ന കാര്യവ്യാപാരമാണു്. ഇതുതന്നെയുമല്ല, അപ്രകാരമുള്ള സ്ഥിതികൾക്കധീനമാണു് സൌഭാഗ്യത്തിന്റെയും ദൗർഭാഗ്യത്തിന്റെയും പ്രശ്നം.

അഭിജ്ഞാനമുണ്ടാക്കുന്നതു വ്യക്തികളാകുന്നു. അപ്പോൾ ഒരു വ്യക്തിയുടെ മാത്രം അഭിജ്ഞാനം മറ്റേയാളിൽ ഉണ്ടാകാമെന്നും, അവിടെ രണ്ടാമൻ മുമ്പേതന്നെ ജ്ഞാതനായിരിക്കണമെന്നും, അല്ലെങ്കിൽ ഇരുവരും അന്യോന്യം അഭിജ്ഞാനമുള്ളവരായിരിക്കണമെന്നും വരാവുന്നതാണു്. ഒറെസ്റ്റസിനെ[19] ഏല്പിച്ച എഴുത്തിലൂടെ അയാൾ ഇഫിജീനിയയെ[20] തിരിച്ചറിയുന്നുവെങ്കിലും, താനാരാണെന്നു് അവളെ ധരിപ്പിക്കുവാൻ വീണ്ടും അഭിജ്ഞാനമാവശ്യമായി വരുന്നു.

## 14. യാതനാദൃശ്യം

ഇപ്പോൾ, കഥാനകത്തിന്റെ രണ്ടു് അംശങ്ങളായ സ്ഥിതിവിപര്യയത്തിന്റെയും അഭിജ്ഞാനത്തിന്റെയും ആധാരഭൂതമായ തത്ത്വം ആകസ്മികതയാണെന്നു സ്പഷ്ടമായല്ലോ.

മൂന്നാമത്തെ അംശം യാതനാദൃശ്യമാകുന്നു. ഹാനികരമോ, കഷ്ടപ്രദമോ ആയ ക്രിയാവ്യാപാരങ്ങൾ അതിലുൾപ്പെടും. മരണം, ശാരീരികമായ പ്രപീഡനം, ക്ഷതമേല്പിക്കുക, മുതലായ ദുരവസ്ഥകൾ നാട്യവേദിയിൽ പ്രദർശിപ്പിക്കുന്ന പ്രക്രിയയാണതു്[21].

## 15. ദുഃഖാന്തനാടകത്തിന്റെ ഭാഗങ്ങൾ

ദുഃഖാന്തനാടകത്തിന്റെ ഗുണങ്ങളാണെന്നു കരുതേണ്ടതായ തത്ത്വങ്ങൾ നിരൂപിച്ചുകഴിഞ്ഞു. ഇപ്പോൾ അതിന്റെ പരിമാണാത്മകമായ ഭാഗങ്ങളുടെ സമീക്ഷയിലേർപ്പെടുന്നു. പ്രസ്താവന, ഉപാഖ്യാനങ്ങൾ, ഉപസംഹാരം, വൃന്ദഗീതം ഇവയാണ് ദുഃഖാന്തനാടകത്തിന്റെ ഘടകങ്ങളായ ഭാഗങ്ങൾ. പൂർവ്വഗാനവും ഉത്തരഗാനവും വൃന്ദഗീതത്തിൽ ഉൾപ്പെടുന്നു. എല്ലാ നാടകങ്ങളിലും കാണുന്നവയാണിവ. 'എന്നാൽ അഭിനേതാക്കൾ നാട്യവേദിയിൽനിന്നുകൊണ്ടുതന്നെ നിർവ്വഹിക്കുന്ന ഗാനവും സമവിലാപവും വൈശേഷികമാണ്'—അവ എല്ലാ നാടകത്തിലും നടക്കാറില്ല.



അവയുടെ നിരൂപണം

ദുഃഖാന്തനാടകത്തിലെ പൂർവ്വഗാനത്തിനു മുമ്പുള്ള ഭാഗം മുഴുവൻ പ്രസ്താവനയാണ്. പൂർണ്ണമായ വൃന്ദഗീതങ്ങൾക്കിടയ്ക്കുള്ള ഭാഗമെല്ലാം ഉപാഖ്യാനമാണ്. ദുഃഖാന്തനാടകത്തിൽ ഏതൊരു പൂർണ്ണമായ ഭാഗത്തിനു ശേഷം വൃന്ദഗീതമില്ലയോ ആ ഭാഗമാണ് ഉപസംഹാരം. വൃന്ദഗീതത്തിന്റെ പൂർവ്വഭാഗമെന്നതു് ഗായകവൃന്ദം ചെയ്യുന്ന ഒന്നാമത്തെ സമ്മിലിതമായ ഉച്ചാരണമാണ്. ഗായകവൃന്ദത്തിന്റെ ആഹ്വാനഗീതമാണ് ഉത്തരഗാനം; ഇതിൽ സഗണം[22], അതായതു് ഗുരുലഘുക്രമത്തിൽ ദ്വിമാത്രികമായ ചതുഷ്പദി, പ്രയോഗിക്കരുതെന്നാണ് വിധി. ഗായകവൃന്ദം ഒന്നുചേർന്ന്, ഒരേ സമയം, ഒത്തുചെയ്യുന്ന രോദനമാണ് സമ്മിലിത വിലാപം അഥവാ സമവിലാപം.

ദുഃഖാന്തനാടകത്തിന്റെ അവശ്യമായ അംശങ്ങൾ മുമ്പു വിശദമാക്കിയിട്ടുണ്ടല്ലോ. ഘടനയിൽ അടങ്ങുന്ന വേറെ വേറെ ഭാഗങ്ങൾ—ദുഃഖാന്തനാടകത്തെ ഏതെല്ലാ വകുപ്പുകളിൽ പിരിക്കാമോ അവ—ഇവിടെ ചർച്ചചെയ്തു കഴിഞ്ഞു.

## 16. കാരുണികവ്യാപാരം

### i. മൗലികതത്ത്വം

ഇനി, ക്രമപ്രകാരം, കഥാനിർമ്മാണത്തിൽ കവിയുടെ സാദ്ധ്യമെന്തായിരിക്കണമെന്നും, എന്തൊക്കെയാണ് സ്വീകാര്യമല്ലാതിരിക്കേണ്ടതെന്നും, ദുഃഖാന്തനാടകത്തിന്റെ വിശിഷ്ടമായ പ്രഭാവം എങ്ങനെയാണുളവാക്കുന്നതെന്നും പര്യാലോചിക്കയാണാവശ്യം.

നാം പ്രസ്താവിച്ചതുപോലെ, പൂർണ്ണസാഫല്യം നേടേണ്ടുന്ന ദുഃഖാന്തനാടകത്തിന്റെ കഥാഘടന സരളമായിരിക്കയല്ല, ജടിലമായിരിക്കയാണ് വേണ്ടതു്. അതു് കരുണയും ഭയവും ഉളവാക്കുന്ന വ്യാപാരങ്ങളുടെ അനുകരണമായിരിക്കയും വേണം. ദുഃഖാന്തനാടകത്തിന്റെ വ്യാവർത്തമായ ധർമ്മമതാണ്. ഭാഗ്യപരിവർത്തനം പ്രതിഫലിക്കുമ്പോൾ, സത്പാത്രത്തിന്റെ ഉത്കർഷത്തിൽനിന്ന് അപകർഷത്തിലേക്കുള്ള പതനമല്ല പ്രദർശനീയമെന്ന് ഇതിൽനിന്നു സിദ്ധിക്കുമല്ലോ. എന്തുകൊണ്ടെന്നാൽ, ആ പതനം കരുണ ഉണർത്തുകയോ, ഭയം ഉളവാക്കുകയോ ചെയ്യുന്നില്ല; നേരെമറിച്ച്, അതു നമ്മിൽ ആഘാതമേല്പിക്കയേ ഉള്ളൂ. രണ്ടാമതു്, ഏതെങ്കിലും ദുഷ്ടപാത്രത്തെ അപകർഷത്തിൽനിന്ന് ഉത്കർഷത്തിലേക്ക് ഉയർത്തുന്ന ചിത്രവും പ്രദർശിപ്പിച്ചുകൂടാ. എന്തുകൊണ്ടെന്നാൽ, ആ നില ദുഃഖാന്തനാടകത്തിന്റെ ആത്മാവിന് അത്യന്തം പ്രതികൂലമാണ്—അതിൽ ദുഃഖാന്തനാടകത്തിന്റെ അഭിലഷിതമായ ഗുണം ലേശവുമില്ല; അതിൽ നിന്ന് ധാർമ്മികഭാവന പരിതൃപ്തമാകയോ, കാരുണ്യത്തിനോ ഭയമോ പ്രബുദ്ധമാകയോ ചെയ്യുന്നില്ല. അതിദുഷ്ടനായ വ്യക്തിയുടെ അധഃപതനം പ്രദർശിപ്പിക്കുന്നതും സംഗതമല്ല—അത്തരം കഥാനകത്തിന് ധാർമ്മികഭാവന തൃപ്തിപ്പെടുത്താൻ തീർച്ചയായും കഴിയുമെങ്കിലും, കരുണയോ ഭയമോ ഉണർത്തുവാൻ അതിനു ശേഷിയില്ല. നിർദ്ദോഷിയായ പാത്രത്തിനു വന്നുകൂടുന്ന വിപത്തിൽനിന്നു മാത്രമേ കരുണാഭാവം പ്രാദുർഭവിക്കയുള്ളൂ—നമുക്കു തുല്യമായ പാത്രത്തിന്റെ വിപത്തിൽനിന്നു മാത്രമേ ഭയമുളവാകൂ. അതിനാൽ, മുമ്പു പറഞ്ഞതുപോലുള്ള സംഭവങ്ങൾ കരുണാജനകമോ ഭയോത്പാദകമോ ആകയില്ല.

അപ്പുറം, നാം നിശ്ചയിച്ച രണ്ടു പരമാവധികൾക്കുമിടയ്ക്കുള്ള സ്വഭാവരൂപം ശേഷിക്കുന്നു. ആ പാത്രം അത്യന്തം സുശീലനും ന്യായപരായണനുമല്ലെങ്കിലും, തന്റെ തികഞ്ഞ ദുർഗ്ഗുണമോ, പാപമോ നിമിത്തമല്ല, ഏതെങ്കിലും വലിയ തെറ്റോ അജ്ഞതയോ നിമിത്തമാണ്, ദൗർഭാഗ്യത്തിൽ കടക്കുന്നതു്. ആ വ്യക്തി ഒയ്ഡിപ്പസിനെയോ, ഥ്യെസ്റ്റസിനെയോ പോലെ, നല്ല പ്രസിദ്ധനോ, ധനാഢ്യനോ, മറ്റെങ്കിലും തരത്തിൽ യശസ്വിയായ കുലീനനോ ആയിരിക്കയും വേണം.

(ii.) കഥാഘടന

സുസംഘടിതമായ കഥാനകം ഏകപഥഗാമിയായിരിക്കണം—ചിലർ പറയുംപോലെ ദ്വിപഥഗാമിയാവരുതു്. ഭാഗ്യപരിവർത്തനം അപകർഷത്തിൽ നിന്ന് ആരംഭിച്ച് ഉത്കർഷത്തിൽ വന്ന് അവസാനിച്ചുകൂടാ; നേരെമറിച്ച് ഉത്കർഷത്തിൽനിന്നു തുടങ്ങി, അപകർഷത്തിൽ ചെന്നൊടുങ്ങുകയാണു വേണ്ടതു്. എന്നാലതു് ഏതെങ്കിലും ദുർ

ഘാതാദ്യം. പ്രഹസനത്തിൽ പ്രയോജനപ്പെടുന്ന കഥാനകമാണെങ്കിൽ; അതിൽ, മൂലകഥയിൽ വർണ്ണിച്ചിരിക്കുന്ന പരമശത്രുക്കൾ പോലും, ഓറെസ്റ്റിസിനേയും ഐജിസ്തസിനേയും പോലെ, അവസാനം അന്യോന്യം മിത്രങ്ങളായിട്ട് രംഗം വിടുന്നു — അവിടെ ആരും വധിക്കുന്നില്ല; വധിക്കപ്പെടുന്നുമില്ല.

## 17. രംഗസജ്ജീകരണം

നാടകരംഗത്തിലുള്ള സജ്ജീകരണത്തിലൂടെയും ഭയവും കരുണയുമുണ്ടാക്കാം. സംഭവങ്ങളുടെ ആഭ്യന്തരമായ ഘടനാവിശേഷം വഴിയും അവ ഉണ്ടാകുന്നവയാണ്. വാസ്തവത്തിൽ ശ്രേഷ്ഠവും, കവിയുടെ ഉൽകൃഷ്ടതയെ വ്യക്തമാക്കുന്നതും ഒടുവിലത്തെ പ്രക്രിയയാകുന്നു. ദൃശ്യങ്ങൾ കൂടാതെ, കഥയുടെ ശ്രവണമാത്രത്താൽ സഹൃദയരെ ഭയംകൊണ്ട് വിറപ്പിക്കുവാനും, കരുണകൊണ്ട് ആർദ്രമാക്കുവാനും കെല്പുള്ളതായിരിക്കണം കഥാനകത്തിന്റെ ഘടന. ഈഡിപ്പസിന്റെ കഥ കേൾക്കുമ്പോൾ തന്നെ നമ്മുടെ മനസ്സിൽ ഇത്തരം പ്രഭാവം പതിയുന്നുണ്ട്. ഈ പ്രഭാവം രംഗസംവിധാനംമൂലമുണ്ടാക്കുക അത്ര കലാത്മകമായ കാര്യമല്ല; തന്നെയല്ല, അത് ബാഹ്യമായ സാധനങ്ങളെ ആശ്രയിച്ചുകൂടി ചെയ്യുന്നതാണ്. രംഗസംവിധാനത്തിലെ സാധനങ്ങളുപയോഗിച്ച്, ഭയാനകത്തിന്റെ പകരം വിരൂപഭാവത്തെ വരുത്തുന്നവർ — ഭയത്തിനുപകരം ബീഭത്സമുണ്ടാക്കുന്നവർ — ദുരന്തനാടകത്തിന്റെ പ്രയോജനമെന്തെന്നു കേവലം അറിയാത്തവരാണ്. ദുരന്തകാവ്യത്തിൽനിന്ന് നാം പ്രതീക്ഷിക്കേണ്ടത് അതിന്റേതായ ആനന്ദത്തിന്റെ വിശിഷ്ടമായ പ്രകാരമാകുന്നു, ആനന്ദത്തിന്റെ എല്ലാ പ്രകാരങ്ങളുമല്ല. അനുകരണംവഴി ഉളവാകുന്ന ഭയത്തിലും കരുണയിലും നിന്നാണ് ആനന്ദം കിട്ടേണ്ടത്. അതിനാൽ സംഭവങ്ങളിൽ ആ ഗുണം ഉണ്ടായിരിക്കേണ്ടതാണ്.

## 18. കാരുണികവും ഭയാനകവുമായ സ്ഥിതികൾ

ഭയാനകവും കരുണാജനകവുമായ സ്ഥിതികളേവയെന്ന് ഇപ്പോൾ വിവരിക്കാം.

മുകളിൽ പറഞ്ഞ പ്രഭാവമുണ്ടാക്കുവാൻ കഴിയുന്ന കാര്യവ്യാപാരം പരസ്പരം മിത്രങ്ങളോ, ശത്രുക്കളോ, ഉദാസീനരോ ആയ വ്യക്തികൾ തമ്മിലേ ആയിരിക്കൂ. ശത്രു തന്റെ ശത്രുവിനെ വധിക്കയോ, വധിക്കാനൊരുങ്ങുകയോ ചെയ്താൽ അവന്റെ കൃത്യത്തിലോ, സങ്കല്പത്തിലോ കരുണാപ്രചോദകമായി ഒന്നുമില്ല; എങ്കിലും യാതനാപ്രദർശനം സ്വയമേവ കരുണാജനകമായിരിക്കുമെന്നതിൽ സന്ദേഹമില്ല. പരസ്പരം ഉദാസീനരായവരെ സംബന്ധിച്ചും ഇതു തന്നെ ആയിരിക്കും.

എന്നാൽ, അന്യോന്യം ബാദ്ധ്യമോ, സ്നേഹബന്ധമോ ഉള്ളവർ തമ്മിൽ ദാരുണസംഭവം നടക്കുമ്പോൾ—ജ്യേഷ്ഠൻ അനുജനേയോ, പിതാവ് പുത്രനേയോ, മാതാ മകനേയോ, അല്ലെങ്കിൽ മകൻ അമ്മയേയോ കൊല്ലാൻ മുതിരുകയോ, അഥവാ മററതെങ്കിലും ദാരുണമായ കൃത്യത്തിലേർപ്പെടുകയോ ചെയ്യുമ്പോൾ—ആ പരിതഃസ്ഥിതി കവിക്ക് അത്യന്തം സ്പൃഹണീയമായി തോന്നാം. ഓറെസ്റ്റസ് ക്ലൈറ്റെംനെസ്ട്രയെ[29]യും, അല്ക്കമെയോൻ എറിഫൈലേയേയും[30] വധിച്ചതുപോലുള്ള പരമ്പരാപ്രാപ്തമായ ഐതിഹാസിക കഥകളിലെ സംഭവ സംവിധാനം ഉടച്ച് അലങ്കോലപ്പെടുത്തേണ്ട ആവശ്യമില്ല. എങ്കിലും, കവിക്ക് തന്റെ ഉദ്ഭാവനാസാമർത്ഥ്യം പ്രദർശിപ്പിക്കുവാനും പരമ്പരാസിദ്ധമായ സാമഗ്രികളെ കുശലതാപൂർവ്വം പ്രയോഗിക്കുവാനും കഴിയണം. 'കുശലതാപൂർവ്വം പ്രയോഗിക്കുക' എന്നതിന്റെ താല്പര്യം ഇനിയും വിശദമാക്കാം. *

കർത്താവിന്റെ ബോധപൂർവ്വമായും, ബന്ധപ്പെട്ട വ്യക്തികൾ അറിഞ്ഞിരിക്കുമ്പോഴും കാര്യവ്യാപാരം ആവാം. പഴയ കവികൾ അങ്ങനെ ചെയ്തിട്ടുണ്ട്. യൂറിപിഡീസ് മെഡിയ[31]യെ കൊണ്ടുതന്നെ അവളുടെ സന്താനങ്ങളുടെ വധം നടത്തിക്കുന്നു. അഥവാ ഈ ദാരുണകൃത്യങ്ങൾ അറിയാതെ ചെയ്തശേഷം മൈത്രിയും ബന്ധുത്വവും വെളിപ്പെട്ടു എന്നും വരാം. സോഫോക്ലീസിന്റെ ഒയ്ഡിപ്പസ് എന്ന നാടകം ഇതിനു ദൃഷ്ടാന്തമാണ്. ഈ സംഭവം അവിടെ നാടകത്തിലെ കഥാവസ്തുവിന്റെ അംശമല്ലെന്നുള്ളതു വാസ്തവംതന്നെ. എന്നാൽ അതു നാടകത്തിലെ കാര്യവ്യാപാരങ്ങളിൽ ഉൾപ്പെടുന്ന സന്ദർഭങ്ങളുമുണ്ടെന്നു കാണിക്കുവാൻ അസ്റ്റിഡമസിന്റെ അല്ക്മെയോൻ അല്ലെങ്കിൽ 'ആഹതനായ ഒഡിസ്സ്യൂസി'ലെ തെലെഗോണസ്[32] എന്നിവരുടെ ദൃഷ്ടാന്തം ഉദാഹരിക്കാവുന്നതാണ്.

ബന്ധപ്പെട്ടവരെ അറിഞ്ഞിട്ടും കൃത്യം ചെയ്യാൻ മുതിർന്നിരിക്കവേ, പിന്നീട് അതിൽനിന്നു വിരമിക്കുന്ന നില മൂന്നാമത്തേതാകുന്നു.

നാലാമത്തെ അവസ്ഥയിൽ ഏതെങ്കിലുമൊരു വ്യക്തി അജ്ഞാനവശാൽ പരിഹാരമില്ലാത്ത ഭീകരകൃത്യത്തിൽ ഏർപ്പെടുമ്പോൾ, കൃത്യം നടക്കുംമുമ്പ്, പെട്ടെന്ന്, വാസ്തവസ്ഥിതി വെളിപ്പെടുന്നു. ഇപ്പോൾ കൃത്യം ചെയ്കയോ, ചെയ്യാതിരിക്കയോ അല്ലാതെ ഗത്യന്തരമില്ലെന്നുവന്നു കൂടുന്നു.— അതും അറിഞ്ഞോ അറിയാതെയോ നടന്നിരിക്കും. സംബന്ധപ്പെട്ടവരെ അറിഞ്ഞിരിക്കുന്ന പാത്രം കൃത്യം ചെയ്യാനൊരുങ്ങിയതിൽപിന്നെ, അതു ചെയ്യാതിരിക്കുമെങ്കിൽ, ആ നില ഏററവും നികൃഷ്ടമാണ്. തദ്വാരാ ക്ഷോഭമാണുണ്ടാകുന്നത്—കരുണയില്ല. അവിടെ

* ഈ പ്രകരണം അഭിജ്ഞാനവുമായി ഇണക്കി ഗ്രഹിക്കേണ്ടതാണ്. ശീർഷകം 16.

അതിന്റെ ഫലമായി അനർത്ഥം സംഭവിക്കുന്നില്ലല്ലോ. അതിനാൽ കാവ്യത്തിൽ ഇമ്മാതിരി സ്ഥിതിവിശേഷം ലഭ്യമല്ല—അഥവാ ലഭ്യമാണെങ്കിൽതന്നെയും തീർച്ചയായും അത്ര നന്നേ വിരളമായിരിക്കുകയേ ഉള്ളൂ. ആന്റിഗോണേ[34]യിൽ ഇങ്ങനെ ഒരു ദൃഷ്ടാന്തം കണ്ടതായി ഞാൻ ഓർക്കുന്നുണ്ട്. അവിടെ ക്രേയോനെ[35] കൊലപ്പെടുത്തുമെന്ന് ഹേമോൻ[36] ഭയപ്പെടുത്തുന്നു.

ഇതിലും കൂടുതൽ മെച്ചമുള്ള അടുത്തതു് കൃത്യം യഥാർത്ഥത്തിൽ നടക്കുന്ന അവസ്ഥയാണ്.

ഇതിനെക്കാൾ ശ്രേഷ്ഠമാണ് അജ്ഞാനവശാൽ കൃത്യം നടക്കുകയും, അതിൽ പിന്നെ വാസ്തവികത വെളിപ്പെടുകയും ചെയ്യുന്ന നില. ഇപ്പോൾ നമുക്ക് ഞെട്ടലുളവാക്കുന്ന ആഘാതമേല്പിക്കുന്നില്ലെന്നു മാത്രമല്ല, അതേസമയം, വാസ്തവികതയുടെ പ്രകടീകരണം നമ്മെ ആശ്ചര്യാന്വിതരാക്കുകകൂടി ചെയ്യും.

ഇവയെ എല്ലാമപേക്ഷിച്ച് ഔത്കൃഷ്ട്യപൂർണ്ണമായതാണ് അന്തിമ സ്ഥിതി. ക്രെസ്ഫോന്റസിൽ[37] മെറോപ്പെ[38] തന്റെ പുത്രനെ ഹനിക്കാനൊരുങ്ങവേ, പെട്ടെന്ന് അവനെ തിരിച്ചറിഞ്ഞിട്ട്, വിട്ടുകളയുന്നു. ഇഫിജെനിയയിൽ, സഹോദരി കൃത്യത്തിലേർപ്പെടുന്ന നിമിഷം തന്നെ, സഹോദരനെ തിരിച്ചറിയുന്നു. അതുപോലെ ഹെല്ലെ[39]യിലും അമ്മയെ പരിത്യജിക്കാൻ ഭാവിച്ച മകൻ തക്കസമയം അമ്മയെ തിരിച്ചറിയുന്നു.

അതുകൊണ്ട്, മുമ്പു വ്യക്തമാക്കിയതുപോലെ, ദുഃഖാന്തകാവ്യത്തിന്റെ കഥാസാമഗ്രി ലഭിച്ചിരുന്നതു് ഏതാനും കുലങ്ങളുടെ ജീവവൃത്തങ്ങളിൽനിന്നു മാത്രമാണ്. ഉപയോഗപ്രദമായ വിഷയവസ്തു അന്വേഷിക്കുന്ന കവികൾ, ആ കഥാനകത്തെ കാരുണ്യഭാവംകൊണ്ടു നിറം പിടിപ്പിച്ചുവന്നു; ഇതു വെറും യദൃച്ഛയാണ്, കലാചാതുര്യമല്ല. അങ്ങനെയാണ് ഇപ്രകാരം വിപദ്ഗ്രസ്തമായ സംഭവങ്ങളിൽ ഉൾപ്പെട്ട ചില കുലങ്ങളുടെ ചരിത്രത്തെ ആശ്രയിക്കുവാൻ അവർ വിവശരായിരുന്നതു്.

ശ്രേഷ്ഠമായ കഥാനകവും, സംഭവങ്ങളുടെ അടുക്കും എങ്ങനെ ഇരിക്കണമെന്ന് വേണ്ടുവോളം വിസ്തരിച്ചുകഴിഞ്ഞു.

## 19. സ്വഭാവം അല്ലെങ്കിൽ ശീലം

സ്വഭാവത്തെപ്പറ്റി ശ്രദ്ധ അർഹിക്കുന്ന തത്ത്വം നാലാണ്.

ഒന്നാമതു് സ്വഭാവം അഥവാ ശീലം നിർദ്ദോഷമായിരിക്കണം. ഇതു സർവ്വപ്രധാനമാണ്. ധാർമ്മികമായ ഉദ്ദേശ്യം പ്രകാശിപ്പിക്കുന്ന ഏതെങ്കിലും വക്തവ്യമോ, കാര്യവ്യാപാരമോ സ്വഭാവത്തിന്റെ വ്യഞ്ജകമായിരിക്കും. ഉദ്ദേശ്യം നിർദ്ദോഷമാണെങ്കിൽ സ്വഭാവവും നിർ

ശ്രേഷ്ഠമായിരിക്കും. ഈ ഗുണം ഏതുവർഗ്ഗത്തിലുമുണ്ടാവാം. നാരിയെ താണതരത്തിൽ പരിഗണിക്കയാണാവേണ്ടതെങ്കിലും, അടിമയെ തുലോം നീചമായ നിലയിൽ എണ്ണണമെങ്കിലും, നാരിയുടേയും അടിമയുടേയും ഭദ്രസാഹിത്യത്തിനു കുറവുവരുന്നതില്ല എന്നു ധരിക്കേണ്ടതു്.

രണ്ടാമത്തു് ശ്രദ്ധിക്കേണ്ട തത്വം ഔചിത്യമാണു്[40]. പുരുഷനിൽ വിശേഷവിധമായ ഒരു ശൗര്യവും ധൈര്യവുമുണ്ടു്. എന്നാൽ നാരീസ്വഭാവത്തിൽ[41] ശൗര്യമോ, ആൺവർഗ്ഗ്യമായ സാഹസികതയോ ഉൾക്കൊള്ളിക്കുക ഉചിതമല്ല.

മൂന്നാമത്തു്, സ്വഭാവം ജീവിതത്തിനു്[42] സാദൃശ്യമായിരിക്കണം. മുമ്പു പറഞ്ഞ നിർദ്ദോഷതയിലും ഔചിത്യത്തിലും നിന്നു ഭിന്നമായ ഗുണമാണിതു്.

നാലാമത്തു്, ശീലത്തിലുണ്ടായിരിക്കേണ്ട അവിരോധമാണു്—ഏകരൂപതയാണു്. അനുകരണീയമായ മൂലത്തിന്റെ സ്വഭാവത്തിൽ വിരോധം അല്ലെങ്കിൽ അനേകരൂപത കണ്ടെന്നു വരാം: എങ്കിലും ആ അനേകരൂപതയിൽ ഏകരൂപത—വിരോധത്തിൽ അവിരോധം—ഉണ്ടായിരിക്കണം.

സ്വഭാവത്തിന്റെ അഹേതുകമായ അപകർഷത്തിനു ദൃഷ്ടാന്തമാണു് ഓറെസ്റ്റസിലെ മെനേലാസ്[43]. അസമ്മത (അസമഞ്ജസ)വും, അനുചിതവുമായ സ്വഭാവത്തിനു് സ്കില്ലാ[44]യിലെ ഓഡിസ്സ്യൂസിന്റെ രോദനവും, മെലനിപ്പെയുടെ[45] കഥയും ദൃഷ്ടാന്തമാണു്. ഔലിസിലെ ഇഫിജെനിയാ[46]യിൽ അനേകരൂപത പ്രദർശിപ്പിച്ചിട്ടുണ്ടു്. ഇഫിജെനിയുടെ വിനയാനതയും അവളുടെ പിന്നീട്ടുള്ള പെരുമാറ്റവും ഒട്ടുമേ പൊരുത്തപ്പെടുന്നില്ല.

കഥാനകത്തിന്റെ ഘടനയിലെന്നപോലെ, സ്വഭാവത്തിന്റെ രൂപീകരണത്തിലും, കവിയുടെ ലക്ഷ്യം എപ്പോഴും ആവശ്യകതയേയും സംഭാവ്യതയേയും സംബന്ധിച്ച നിയമം പാലിക്കുകയായിരിക്കണം. ആവശ്യകതയുടെയും സംഭാവ്യതയുടേയും അനുക്രമമനുസരിച്ചു്, ഒന്നിനെ തുടർന്നു മറ്റൊന്നു് എന്ന മുറയ്ക്കു്, സംഭവങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ, ആ മുറ തെറ്റിച്ചു് ആവശ്യകതയുടേയും സംഭാവ്യതയുടേയും നിർദ്ദിഷ്ടനിയമം പാലിച്ചുകൊണ്ടു് വിശിഷ്ടസ്വഭാവിയായ വ്യക്തി തനിക്കു ചേരുന്ന വിശിഷ്ടരീതിയിൽ സംസാരിക്കയോ, പ്രവർത്തിക്കയോ ചെയ്യുകയാണു വേണ്ടതു്. അതുകൊണ്ടു്, കഥാനകത്തിന്റെ വികാസവും സങ്കോചവും കഥാനകത്തിൽനിന്നുതന്നെ ഉണ്ടാവണം. മേദിയയിലും, ഈലിയദിലെ ഗ്രീക്കുകളുടെ പ്രത്യാഗമനത്തിലും നടന്നപോലെ യാന്ത്രികമായ പ്രയോഗം ആശ്രയിച്ചുകൂടാ. നാടകത്തിനു വെളിയിലുള്ള സംഭവങ്ങൾക്കായി മാത്രമേ യാന്ത്രികമായ അവതരണം ഉപയോ

ഗിക്കാവൂ. എന്നാൽ മനുഷ്യന്റെ ജ്ഞാനാവധിക്കപ്പുറത്തെ ഭൂതകാലസംഭവങ്ങളെയോ, അല്ലെങ്കിൽ ദേവതകളും സർവ്വജ്ഞരാകയാൽ മുൻകൂട്ടി പ്രഖ്യാപിക്കേണ്ടതായുള്ള ഭാവികാലസംഭവങ്ങളെയോ സംബന്ധിച്ച് ആണെന്നോ പറയാം. യുക്തിക്കു നിരക്കാത്തതൊന്നും നാടകത്തിൽ കൊണ്ടുവരാവുന്നതല്ല. അതില്ലാതെ കാര്യം സാധിക്കുകയില്ലെന്നു വരികെങ്കിൽ, തീർച്ചയായും അതു ദുഃഖാന്തനാടകത്തിന്റെ പരിധിക്കു വെളിയിൽ നിർത്തേണ്ടതാണ്. ഈഡിപ്പസിൽ സോഫോക്ലിസ് അതാണ് ചെയ്തത്.

ദുഃഖാന്തനാടകം സാമാന്യത്തിനേക്കാൾ ഉയർന്നതരത്തിൽ പെട്ട വ്യക്തികളുടെ അനുകരണമാകയാൽ, ശ്രേഷ്ഠരായ ചിത്രകാരന്മാരുടെ ആദർശമാണ് അതിൽ അനുസരിക്കേണ്ടത്. ഒന്നാംകിടയിൽ നില്ക്കുന്ന ചിത്രകാരന്മാർ മൂലവസ്തുവിന്റെ സദൃശമായ ചിത്രം വരയ്ക്കുന്നതോടൊന്നിച്ച്, അവർ നിർമ്മിക്കുന്ന പ്രതികൃതി ജീവിതത്തിന് അനുരൂപമായിരിക്കുന്നതും, അതേ സമയം അതു മൂലവസ്തുവിനെക്കാൾ സുന്ദരവും, മഹിമയുമുള്ളതായി തോന്നിക്കുന്നതും നിർവ്വഹിക്കാറുണ്ട്. ഇപ്രകാരം വെപ്രാളക്കാരനോ, മടിയനോ, ദുഷ്ടനോ ആയ വ്യക്തിയെ ചിത്രീകരിക്കുമ്പോൾ, ആ വ്യക്തിയുടെ വിശേഷമായ സ്വഭാവം സുരക്ഷിതമാക്കി വെച്ചുകൊണ്ടിരിക്കുന്നതിനോടൊന്നിച്ചുതന്നെ, അതിനെ ഉത്കൃഷ്ടതരമാക്കി പ്രദർശിപ്പിക്കുന്നതിലാണ് കവിയുടെ ആവിഷ്കാരവൈദഗ്ദ്ധ്യം വിജയിക്കുന്നത്. അഗാത്തോണും ഹോമറും അക്കില്ലസി[47]നെ ഇങ്ങനെയാണ് ചിത്രീകരിച്ചത്.

ഏതാദൃശമായ സന്ദർഭങ്ങളിൽ, ഇപ്പറഞ്ഞ നിയമങ്ങൾ അനുസരിക്കുവാൻ കവി ശ്രദ്ധിക്കണം. കൂടാതെ, (ചക്ഷുശ്ശ്രോത്രാദി) ഇന്ദ്രിയങ്ങളിൽ പ്രസാദകത്വം പകരാൻ കെല്പുള്ള സാധനങ്ങൾ, അവ കാവ്യത്തിന്റെ അനിവാര്യമായ അംഗമല്ലെന്നിരുന്നാലും, അതിന്റെ സഹചാരിയാകകൊണ്ട്, പ്രയോഗത്തിൽ കൊണ്ടുവരികയും വേണം. ഇവിടെയും തെറ്റുപറ്റാനിടയുണ്ട്. പക്ഷേ ഇതിനെപ്പററി എന്റെ മറ്റുഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളതിനാൽ, ഇവിടെ ആവർത്തിക്കുന്നില്ല.

## 20. പലതരം അഭിജ്ഞാനങ്ങൾ

അഭിജ്ഞാനം ഞാൻ മുമ്പു വ്യാഖ്യാനിച്ചിട്ടുണ്ട്[48]. ഇനി, അതിന്റെ ഭേദങ്ങൾ നിരൂപിക്കാം.

ചിഹ്നങ്ങളെ സാധനമാക്കി നിർവ്വഹിക്കുന്ന അഭിജ്ഞാനമൊന്നാമത്തെ ഭേദമാണ്. ഇതിൽ കലാത്മകത്വം വളരെ കുറവാണ്. എങ്കിലും, വൈദഗ്ദ്ധ്യമില്ലാത്തപ്പോൾ, എല്ലാററിലുമധികം ഇതാണ് ഉപയോഗിക്കാറുപതിവ്. ചിഹ്നങ്ങളിൽ ചിലതു ജന്മനാ കൂടെ ഉള്ളതായിരിക്കും. മണ്ണിൽനിന്നുയർന്ന (ഗീബി) വർഗ്ഗക്കാരുടെ ദേഹത്തിൽ കു

സാക്ഷാത്കാരം നേടിയിട്ട്, കണ്ണിനുമുമ്പേ നടക്കുംപോലെ വിശദമായി പ്രത്യക്ഷീകരിക്കുമ്പോൾ, എന്താണോ വാസ്തവികമായതിനു് നന്നു യോജ്യമെന്നു കവിക്കു് അനുഭവമാകയും, അങ്ങനെ ഏതുതരം അസാംഗത്യവും ഒഴിവാക്കുവാൻ അവസരം ലഭിക്കയും ചെയ്യും. കർകിനസിനെ പററിയ പാകപ്പിഴകൾ കാണുമ്പോൾ, ഈ നിഷ്കർഷ എത്രകണ്ടു ലാഭകരമാണെന്നു ബോധ്യമാകും. അംഫിയാരൂസ്[53] ദേവാലയം വിട്ടു വരുകയാണെന്നു ദൃശ്യം കണ്ണിനു മുമ്പേ കൊണ്ടുവരാൻ ആവാതെ കവിക്കു് വാസ്തവികത കൈവിട്ടുപോയി. അതിനാൽ, അഭിനയത്തിൽ കവിയുടെ ഈ പ്രമാദം പ്രേക്ഷകരെ പ്രക്ഷുബ്ധരാക്കി; അങ്ങനെ നാടകം പരാജയമടഞ്ഞു.

നാടകം രചിക്കുമ്പോൾ നടന്മാരുടെ അംഗവിന്യാസവും ആംഗികാഭിനയവും, ചേഷ്ടിതങ്ങളും ഭാവനചെയ്തിട്ട്, തന്നെ കവി അഭിനയിച്ചുനോക്കേണം. ഭാവനാശക്തിയോടെ എഴുതുന്ന കവിക്കു്, തന്റെ പാത്രങ്ങളുമായി സഹജമായ അനുഭാവം ഉള്ളതിനാൽ, എല്ലാററിലുമേറെ പ്രഭാവമുള്ളവനാകാൻ കഴിയും. കോപവും, ക്ഷോഭവും സ്വയം അനുഭവിക്കുന്ന കവിക്കു മാത്രമേ പാത്രഗതമായ കോപവും ക്ഷോഭവും തദ്വത് പ്രകാശിപ്പിക്കാനാവൂ. അതുകൊണ്ടു് കാവ്യനിർമ്മാണത്തിൽ സാഫല്യം കൈവരണമെങ്കിൽ കവിയ്ക്കു പ്രകൃതിപ്രദത്തമായ പ്രതിഭയും, ഉന്മാദചാപല്യം ഉണ്ടായിരുന്നേ തീരൂ. ഒന്നാമത്തെ അവസ്ഥയിൽ, കവി പാത്രഗതമായ സ്വഭാവമേതായാലും അതുമായി താദാത്മ്യം പ്രാപിക്കുന്നു; രണ്ടാമത്തേതിൽ തന്റേതന്നെ നിലയിൽ നിന്നു വേർപെട്ടു് ഉയരുന്നു.[54]

## 22. ഉപാഖ്യാനങ്ങളുടെ പൊരുത്തം

കഥാവസ്തു മുമ്പിനാലെ ഉള്ളതായാലും, പുതിയതായി കല്പിതമായാലും ഒന്നാമതു് അതിന്റെ സാമാന്യരൂപം തയ്യാറാക്കയും, പിന്നീട്, ഞാൻ നിർദ്ദേശിച്ചുകഴിഞ്ഞതുപോലെ, അതിനെ ഉപാഖ്യാനമാക്കി[55] ദീർഘിപ്പിക്കുകയുമാണ് കവി ചെയ്യേണ്ടതു്. സാമാന്യമായ രൂപം ഒരുക്കുന്നതിന്റെ ദൃഷ്ടാന്തം ഇഫിജെനിയയിൽനിന്നു് ഉദ്ധരിക്കാം. നിരപരാധയായ കന്യകയെ ബലികൊടുപ്പാൻ ഒരുങ്ങുന്നു. ബലികർത്താവിന്റെ മുമ്പിൽ നിന്നു രഹസ്യമായി കടത്തിക്കൊണ്ടുപോയ അവളെ മറുനാട്ടിൽ എത്തിക്കുന്നു. അന്യദേശത്തുനിന്നുവരുന്നവരെ ദേവിക്കായി ബലികൊടുക്കുക അന്നാട്ടിലെ നടപ്പാണ്. അതു ചെയ്യുന്നതിനുള്ള പൗരോഹിത്യം അവൾക്കു ലഭിക്കുന്നു. കുറെ നാൾ കഴിഞ്ഞു്, അവളുടെ സഹോദരൻ അവിടെ യദൃച്ഛയാ വന്നുചേരുന്നു. ഏതോ കാരണവശാൽ അയാൾ അവിടെ ചെല്ലണമെന്നു ആകാശഭാഷിതം ഉണ്ടായി; ഈ വാസ്തവം നാടകത്തിന്റെ സാമാന്യരൂപനിർമ്മാണത്തിൽ ഉൾപ്പെടുന്നില്ല. അയാൾ അവിടെ എത്തിയതു് എന്തിനാണെന്ന വസ്തുതയും മുഖ്യമായ കാര്യവ്യാപാരത്തിന്റെ അംഗമല്ല. എങ്കിലും അയാൾ വരു

ന്നു; ആയാൾ ബന്ധിക്കപ്പെടുന്നു. ബലി നടക്കാറായപ്പോൾ അയാളുടെ ദീനാലാപം മൂലം താനാരാണെന്ന രഹസ്യം വെളിപ്പെടുന്നു. അഭിജ്ഞാനത്തിന്റെ രീതി നോക്കിൽ യൂറിപിഡീസിന്റെ ഇഫിജെനിയയോ അല്ലെങ്കിൽ പോളിഇഡോസിന്റെ നാടകത്തിലേതുപോലെയോ ആകാം. രണ്ടാമത്തേതിൽ, ഓറെസ്റ്റസ് അത്യന്തം സ്വാഭാവികമായവിധം പറയുന്നു: "അപ്പോൾ എന്റെ സഹോദരിയുടെ മാത്രമല്ല, എന്റെയും തലയിലെഴുത്ത് ഇങ്ങനെ ബലിയാകണമെന്നാണല്ലോ". സ്വാഭാവികത നിറഞ്ഞ ഈ വചനം മൂലം അയാളുടെ ജീവനു രക്ഷകിട്ടി.

അതിൽപിന്നെ കവി തന്റെ പാത്രങ്ങൾക്കു പേരിട്ടിട്ട്, കാര്യവ്യാപാരങ്ങളുടെ ഉപാഖ്യാനങ്ങളിലേക്കു കടക്കണം. അവ വിഷയവുമായി ഇണങ്ങി ഇരിക്കണമെന്നു നിഷ്കർഷ കാണേണ്ടതാ. ഉദാഹരണത്തിന്, ഓറെസ്റ്റസ് ഉന്മാദഗ്രസ്തനാകയാൽ ബന്ധനസ്ഥനാകയും, പാപപരിഹാരകർമ്മം കൊണ്ടു ശുദ്ധീകരിക്കയാൽ മോചിതനാകയും ചെയ്യുന്നു. നാടകത്തിൽ ഉപാഖ്യാനം[66] ചെറിയവയിരിക്കും; എന്നാൽ മഹാകാവ്യത്തിനു വിസ്താരം കിട്ടുന്നതു് ഉപാഖ്യാനംവഴിയാണു്. ഓഡിസ്സിയിലെ കഥ ഇങ്ങനെ ചുരുക്കാവുന്നതാണല്ലോ. "ഒരുവൻ അനേകമാസങ്ങളായിട്ടു പ്രവാസത്തിലാണു്. പൊസൈഡൺ[67] അയാളെ വിട്ടൊഴിയാതെ തക്കംപാർത്തിരിക്കുന്നപോലെ കാവൽ കാക്കുന്നു. അങ്ങനെ അയാൾ നിസ്സഹായനായിരിക്കുന്നു. അയാളുടെ വീട്ട് ഉടനെ നശിക്കുകയാണു്; പ്രേയസിയുടെ കാമുകന്മാർ അയാളുടെ ധനവും ധാന്യവും തിന്നുമുടിക്കുന്നു. അവർ അയാളുടെ പുത്രനെ അപകടത്തിൽ അകപ്പെടുത്താനായി പല പല പദ്ധതികളും ചെയ്യുന്നു. അവസാനം കൊടുങ്കാറ്റിൽ അകപ്പെട്ട തോണിയിൽ അയാൾ തനിയേ വീട്ടിൽ മടങ്ങിയെത്തുന്നു—തന്നെ ചില കുടുംബാംഗങ്ങൾക്കു പരിചയപ്പെടുത്തുന്നു; ശത്രുക്കളെ ആക്രമിച്ചു വധിക്കുന്നു" ഇതാണു കഥാനകത്തിന്റെ സാരാംശം; ബാക്കി എല്ലാം ഉപാഖ്യാനങ്ങളാണു്[68].

## 23. സംവൃതിയും വിവൃതിയും

ഓരോ ദുഃഖാന്തനാടകത്തിനും സംവൃതിയെന്നും, വിവൃതിയെന്നും രണ്ടംശമുണ്ടു്. കാര്യവ്യാപാരത്തിലുൾപ്പെടാത്ത സംഭവങ്ങൾ പ്രായേണ കാര്യവ്യാപാരത്തിന്റെ ഏതെങ്കിലുമൊരു ഭാഗത്തോടു ചേർന്നു സംവൃതിയുണ്ടാകുന്നു; ശേഷം വിവൃതിയാകുന്നു. ആരംഭംതൊട്ടു പുരോഗമിച്ച്, കഥാനായകന്റെ ഉത്കർഷമോ അപകർഷമോ ആയ സന്ദർഭത്തിലേക്കു തിരിയുന്ന മുഴുവൻ കഥാഭാഗത്തിന്റെ വിസ്താരത്തെയാണു ഞാൻ സംവൃതി എന്നു പറയുന്നതു്. ഈ തിരിവുമുതൽ കഥയുടെ പരിസമാപ്തിവരെ വിവൃതിയുടെ വിസ്താരമാണു്. തിയൊഡെക്ടസിന്റെ കൃതിയായ ലിൻകെയുസിൽ, നാടകാരംഭത്തിനുമുമ്പ് നടന്നതും, നാടകത്തിൽ വെറും കണ്ണിയ സൂചനമായി പ്രസ്തുതമായതുമായ സംഭവങ്ങൾ,

അതായതു് ബാലകനെ ബന്ധനത്തിലാക്കിയിട്ടു് പിന്നീടു് * * * [അവന്റെ മാതാപിതാക്കളെ ബന്ധിച്ച] കഥപോലുള്ളവ[69] സംവൃതിയിൽ അന്തർഭവിക്കുന്നു. കൊലക്കുറ്റം ചുമത്തിയതുമുതൽ അവസാനം വരെയുള്ള ഭാഗം വിവൃതിയാണു്.[70]

## 24. ദുഃഖാന്തനാടകത്തിന്റെ പിരിവുകൾ

നാലുതരം ദുഃഖാന്തനാടകങ്ങളുണ്ടു്: ഒന്നു് ജടിലം: ഇതു മുഴുവൻ സ്ഥിതിവിപര്യത്തെയും അഭിജ്ഞാനത്തെയും ആശ്രയിക്കുന്നു. രണ്ടു്: കരുണം: ഇതിന്റെ ഓരോ ഹേതുവും ഉദ്വേഗത്താൽ പ്രേരിതമായിരിക്കും. ദൃഷ്ടാന്തമായി അയ്യാക്സ്നാടകം[71] ഇക്സിയോൻ[72]നാടകം മുതലുള്ളവ നിർദ്ദേശിക്കാവുന്നതാണ്. മൂന്നാമത്തേതു് സ്വഭാവാത്മകം; ഇതിലെ പ്രേരകം സ്വഭാവമാവുന്നതാണു്. ഫ്തിയോതിഡെസും പെലെഉസും[73] ഇതിന്റെ ദൃഷ്ടാന്തമാണു്. നാലാമത്തേതു്, സരളം: ഈ പരിഗണനയിൽ ഫോർകിദെസിലും, പ്രൊമെത്യൂസിലും[74], തത്സദൃശമായ മറ്റു നാടകങ്ങളിലും കാണുന്ന പാതാളലോകത്തിന്റെ ദൃശ്യംപോലുള്ള ഉദാഹരണങ്ങളിലെ വിശദമായ ദൃശ്യാത്മകത്വം ഉൾപ്പെടുന്നില്ല.

തന്റെ കാവ്യത്തിൽ, എല്ലാ കാവ്യതത്വങ്ങളും ചേർത്തു സംഗ്രഹിക്കുവാൻ കവി യഥാശക്തി യത്നിക്കേണ്ടതാണ്. അതു സഫലമാവില്ലെന്നു വന്നാൽ ആവോളം തത്വങ്ങൾ, വിശേഷിച്ചു് മുമ്പോലെ കൂടുതൽ കൂടുതൽ മേന്മയുള്ളവ, ഉൾപ്പെടുത്തണം. ഇന്നത്തെ മുട്ടാപ്പോക്കിലുള്ള വിമർശങ്ങൾ ഓർക്കുമ്പോൾ അങ്ങനെ ചെയ്യേതീരൂ എന്നു തീർച്ചയാണു്. ഇന്നുവരെ അവരവരുടെ നിശ്ചിതമായ കാവ്യപരിധിക്കുള്ളിൽ ശ്രേഷ്ഠത നേടിയ കവികൾ ആവിർഭവിച്ചുവന്നു. എന്നാൽ, ഓരോ കവിക്കും, മറ്റു കവികളുടെ വിശേഷമായ കാവ്യക്ഷേത്രത്തിലും കൂടി അങ്ങനെയുള്ള സിദ്ധി കൈവരുത്താൻ കഴിയണമെന്നാണു് ഇന്നത്തെ നിരൂപകന്മാർ പ്രതീക്ഷിക്കുന്നതു്.

ദുഃഖാന്തകാവ്യങ്ങൾക്കു തമ്മിൽ സമാനതയാണോ, ഭേദമാണോ ഉള്ളതെന്നു തീരുമാനിക്കുവാൻ കഥാനകം പരിശോധിക്കയാണു നല്ലവഴി. സംവൃതിയും, വിവൃതിയും ഒരുപോലെയുണ്ടെങ്കിൽ സമാനതയുമുണ്ടെന്നു ധരിക്കണം. സംവൃതി സൃഷ്ടിക്കുവാൻ വൈദഗ്ദ്ധ്യമുള്ള എത്രയോ കവികൾ വിവൃതിയുണ്ടാക്കുന്നതിൽ സിദ്ധഹസ്തരല്ലാതെ കാണുന്നുണ്ടു്, വാസ്തവത്തിൽ രണ്ടുകലയിലും പൂർണ്ണമായ നൈപുണ്യം കൈവരുത്തിയിട്ടുള്ളവർ മാത്രമേ സഫലരായ കവികളാകുന്നുള്ളു.

തന്റെ പരിഹാസോക്തിക്കു പോഷകമായി നാനാതരം വ്യംഗ്യമായ പദ്യരചനാ ശ്രമം സ്വയം ചെയ്തിട്ടുണ്ട്'!

എപിഖാരേന്' എയിദോൻ മരാഥൊനാദെ ബദിസ്'ഓന്ത'

അല്ലെങ്കിൽ

ഊക് ഏൻ' ഗ്'എരാമെനോസ്തോൻ എകെയ്നൂ

എല്ലെബൊരോൻ.

ഇത്ര മനഃപൂർവ്വമായ നിരർത്ഥകത തീർച്ചയായും ഹാസ്യാസ്പദം തന്നെ. എങ്കിലും, ഇണങ്ങുന്ന, അളവുള്ള പദങ്ങൾ, സംയതമായി, പ്രയോഗിക്കുക കാവ്യഭാഷയുടെ എല്ലാ അംഗങ്ങൾക്കും കൂടിയേ തീരു. ഔപചാരികവും അപരിചിതവുമായ ശബ്ദങ്ങളോ, അപ്രകാരം മററു തരങ്ങളോ ഔചിത്യം വീക്ഷിക്കാതെയും, ഹാസ്യമുളവാക്കാമെന്നുദ്ദേശിച്ചും പ്രയോഗിച്ചാൽ, അതിന്റെ ഫലം പരിഹാസംതന്നെ ആയിരിക്കും. പ്രസാരം സമുചിതമായി പ്രയോഗിക്കുകകൊണ്ട് ഉണ്ടാകാവുന്ന പ്രഭാവം എത്രത്തോളമാണെന്നു അറിയണമെങ്കിൽ, മഹാകാവ്യത്തിലെ സാധാരണമായ പദ്യങ്ങൾപോലും ഇങ്ങനെ ചെയ്തു നോക്കിയാൽ മതി. അതു പോലെ, എതെങ്കിലും അപരിചിതമായ ശബ്ദമോ, ലാക്ഷണികമായ പ്രയോഗമോ, വ്യഞ്ജനയുടെ എതെങ്കിലും പ്രകാരമോ ഭാഷയിൽനിന്നു എടുത്തുമാററി, പകരം തത്സ്ഥാനത്ത് പ്രചലിതമോ, ഉപയോഗത്തിലിരിക്കുന്നതോ ആയ ശബ്ദം കയററിവെച്ചാൽ ഞാൻ പറയുന്നതെത്ര ഗൗരവമുള്ളതാണെന്നു വെളിപ്പെടുകയും ചെയ്യും. ഐസ്ഖുലസും എവുരിപിദേസും ഒരേ തരം ദ്വിമാത്രികമായ ചരണങ്ങളാണ രചിച്ചതെന്നിരുന്നിട്ടും, എവുരിപ്പിദേസ് കേവലം ഒരു ശബ്ദംമാററി, ഒരു സാമാന്യശബ്ദത്തിനു പകരം അവിടെ ഒരു അപ്രചലിതശബ്ദം ചേർക്കുകയു മാത്രം, അതിൽ ചമത്കാരം ഉണ്ടാകുകയും മററേത് നീരസമായിരിക്കയും ചെയ്തു. ഐസ്ഖുലസ് തന്റെ ഫിലൊക്തേതസിൽ ഇങ്ങനെ എഴുതി:

"ഫഗെദായ്നൻ ഹ് ഹേ മൂ സർ'കാസ്' എസ്ഥി എയ്പോദോസ്" = എന്റെ കാലിലെ ഇറച്ചി ഒരു പാതകിയായ വ്രണം തിന്നുകൊണ്ടിരിക്കുന്നു. 'എസ്ഥിഎയ്' (= തിന്നുകൊണ്ടിരിക്കുന്നു) എന്നിടത്ത് എവുരിപിദേസ് ഥോയ്നാതായ്' (= വിരുന്നുസദ്യ ഉണ്ണുന്നു) എന്നുമാററി. വേറൊരു വരി നോക്കുക:—

"ന്യൂൻ ദെ മ്' എഓൻ ഓലീഗൊസ്' തെ കായ്
ഊതിദനോസ്' കായ് എഐകേസ്"

= ഞാൻ ഭാഗ്യംകെട്ടവനാണ്, ബലമില്ലാത്തവനാണ്, എന്റെമേൽ വിധി പ്രഹരമേല്പിച്ചു. ഇതിൽ സാമാന്യശബ്ദം ചേർത്താൽ എന്തു മാററം വരുമെന്നു നോക്കുക:—

"ന്യൂൻ ദെ മ്' എഓൻ മീക്രോസ്'തെ കായ് അസ്ഥനികോസ്'
കായ് എഐദേസ്"

ന്നേയോ, എങ്കിലുമൊരു കാലവിഭാഗത്തെയോ, ഒരൊററ കാര്യത്തെയോ അംഗീകരിക്കാറുണ്ട്. എന്നാൽ അതിന്റെ വകുപ്പുകൾ അനേകമായിരിക്കും. 'കൃപ്രിയ[4]'യുടേയും 'ചെറുഈലിയഡി'[5]ന്റെയും രചയിതാക്കൾ ഇതാണു ചെയ്തത്. ഈലിയഡിന്റെയും ഓദ്യസ്സിയുടേയും വിഷയവസ്തുവിൽ ഒരു ദുഃഖാന്തനാടകത്തിന്റെയോ, ഏറെ ആണെങ്കിൽ രണ്ടിന്റെയോ സാമഗ്രിയും, കൃപ്രിയയിൽ അനേകം ദുഃഖാന്തനാടകങ്ങളുടെ വിഷയവസ്തുവുമുണ്ട്. ചെറുഈലിയഡിലാകട്ടെ, 'ശസ്ത്രപാരിതോഷികം', 'ഫിലോക്തെതെസ്', 'നെയോപ്റ്റോലെമസ്', 'എഉർറ്യപ്യലസ്', 'യാചകവനായ ഓദ്യസ്സ്യുസ്' 'ലെക്കോനീ നാരികൾ' 'ഈലിഉമിന്റെ പതനം', പടക്കപ്പലുകളുടെ പ്രയാണം' എന്ന എട്ടു നാടകങ്ങളുടെ വിഷയമാണുള്ളത്.

## 2. ദുഃഖാന്തനാടകവുമായി താരതമ്യം

കൂടാതെ ദുഃഖാന്തനാടകത്തിനുള്ള പ്രകാരങ്ങൾ, അതായത് സരളം, ജടിലം, സദാചാരികം, കരുണം ഇവ, മഹാകാവ്യത്തിനുമുണ്ടായിരിക്കണം. ഗീതവും ദൃശ്യസജ്ജീകരണവുമൊഴിച്ചാൽ, രണ്ടിന്റെയും അംഗങ്ങൾ സമാനമാകുന്നു. ഗതിവിപര്യയവും, യാതനാദൃശ്യവും, അഭിജ്ഞാനവും മഹാകാവ്യത്തിനും ആവശ്യമാണ്. വിശേഷിച്ച്, വിചാരത്തെയും, ശബ്ദയോജനയും കലാത്മകമായിരിക്കണം. ഇവയിലെല്ലാം, മററു വിഷയങ്ങളിലെന്നപോലെ, നമുക്കു സമ്പ്രാപ്യവും സർവ്വപ്രഥമവുമായ ആദർശം ഹോമരസ് തന്നെയാണ്. വാസ്തവത്തിൽ ഹോമരസിന്റെ രണ്ടു കാവ്യങ്ങളിൽ ഓരോന്നിലും രണ്ടുരൂപംകാണാം! ഈലിയഡ് സരളവും കരുണവുമാകുന്നു. ഓദ്യസ്സ്യുമാകട്ടെ, അതിൽ അഭിജ്ഞാനദൃശ്യം നിരന്തരമുള്ളതുകൊണ്ട്, ജടിലവും സദാചാരികവുമാകുന്നു. അതുമല്ലാതെ, ഭാഷാസൗന്ദര്യവും, ഭാവസൗഷ്ഠവവും മുൻനിറുത്തി പരികല്പിച്ചാൽ ഈ കാവ്യങ്ങൾ രണ്ടും പരമശ്രേഷ്ഠമാണെന്നു ബോധ്യമാകും.

## 3. രണ്ടിനും തമ്മിൽ ഭേദം

കഥാനകത്തിന്റെ ദൈർഘ്യത്തെയും വൃത്തത്തെയും പുരസ്കരിച്ച്, മഹാകാവ്യത്തിനും ദുഃഖാന്തനാടകത്തിനും തമ്മിൽ സ്പഷ്ടമായ ഭേദമുണ്ട്. ദൈർഘ്യത്തിന്റെ അളവ് മുമ്പു നിർദ്ദേശിച്ചുകഴിഞ്ഞു. ആദിയും അന്തവും ഒററനോട്ടത്തിന്റെ അതിരിനകത്ത് ഒതുങ്ങുകതന്നെ വേണം. ഈ നിബന്ധന പാലിക്കണമെങ്കിൽ ആ കാവ്യത്തിന്റെ ദൈർഘ്യം, പ്രാചീനമായ മഹാകാവ്യങ്ങളുടേതിൽനിന്നു കുറഞ്ഞതും, ഒരു ഇരിപ്പിൽ നോക്കി തീർത്തക്കവണ്ണം അവതരിപ്പിക്കാവുന്ന ദുഃഖാന്തനാടകത്തിനു തുല്യവുമായിരിക്കയാണു വേണ്ടത്.

മഹാകാവ്യത്തിനു അതിന്റെ അതിരുകളെ യഥേഷ്ടം അകററി, ഉള്ളടക്കത്തിന്റെ വിസ്താരം വർദ്ധിപ്പിക്കുവാൻ കഴിയും. കാരണം വ്യക്തമാണ്. ദുഃഖാന്തനാടകത്തിൽ, ഒരേസമയം, ഒന്നിച്ച്, പ്രവഹി

അവ തീച്ചയായും നാടകത്തിന്റെ കാര്യവ്യാപാരത്തിനവെളിയെ നില്ക്കണം. ‘എലെക്ട്രാ’[7]യിൽ ദൂതന്മാരെക്കൊണ്ടു് പ്യൂഥിയൻകളിക[8]ളെപ്പററി വിസ്തരിച്ചു പറയിക്കുംപോലെയോ, ‘മ്യൂസിക്കളർ’യിൽ, ഒരുവൻ തേഗേയ്ക്ക മുതൽ മ്യൂസിയ വരെ യാത്രചെയ്തിട്ടും ആദ്യന്തം മൌനമവലംബിക്കുംപോലെയോ ഉള്ള സംഭവങ്ങൾ നാടകത്തിൽ കടന്നുകൂടാൻ ഇടയാകരുതു്. അങ്ങനെ ചെയ്യാതിരുന്നാൽ കഥാനകം നശിച്ചുപോകുമെന്ന യുക്തി ഹാസ്യാസ്പദമാകുന്നു. ഒന്നാമതായി, അത്തരം കഥാനകം നിർമ്മിക്കയേ അരുതു്. രണ്ടാമതായി, അസംഗതമായതു് എങ്ങനെയോ കടന്നുകൂടിപ്പോയെന്നുവന്നാൽ, സംഭാവ്യമാണെന്നു തോന്നിക്കുമാറു്, അതിന്റെ രൂപം മാററി, വേണ്ടാത്തതാണെന്നിരുന്നാൽ പോലും സ്വീകാര്യമാകത്തക്കവിധം, ഇണക്കുകയാണു വേണ്ടതു്. ഒഡീസ്സിയിലെ അസംഗതമായ സംഭവങ്ങൾ പോലും നോക്കുക. ഒഡീസ്സ്യുസിനെ ഇഥാക്കാ തീരത്തു വിട്ടുകളകയാണു കവി ചെയ്യുന്നതു്. ഈ സംഭവം താണതരം കവിയാണു കൈകാര്യംചെയ്യുന്നതെങ്കിൽ എത്ര അസഹ്യമായേനെയെന്നു വ്യക്തമാണല്ലോ. ഇവിടെ കവി നിറയ്ക്കുന്ന മററു കാവ്യസൗന്ദര്യത്തിനടിയിൽ ആ അസാംഗത്യം മറഞ്ഞുപോയി.



കാര്യത്തിന്റെ ഗതി നിലയ്ക്കുകയോ, സ്വഭാവത്തിന്റെ വ്യഞ്ജനം നടക്കാതിരിക്കയോ ചെയ്യുന്നിടത്തു് പ്രയോഗിക്കുന്ന ഭാഷ അലംകൃതമായിരിക്കണം. നേരേ മറിച്ചു്, അത്യന്തം കമനീയമായ ശബ്ദയോജന, സ്വഭാവത്തേയും വിചാരത്തേയും മറയ്ക്കുകളിൽ പൊതിഞ്ഞു നിവരുമെന്നു് ഓർത്തിരിക്കേണ്ടതാണു്.

പദ്യത്തിൽ അർത്ഥത്തെ സംബന്ധിച്ച് അസാംഗത്യമുണ്ടെന്നു കണ്ടാൽ, പ്രകരണത്തിൽ അതിനു സംഗതമാകുന്ന എന്തെല്ലാം അർത്ഥമുണ്ടാകാമെന്ന് ആരായണം. ഉദാഹരണമായി, "തിറ് ഹെസ്ക്ലെതോ ഖാൽകിയോൻ എ (ഹെ) ഇക്ലോസ്" (= ഓട്ടുകുന്തം അവിടെ തടയപ്പെട്ടു) (1) എന്ന പദ്യത്തിൽ 'തടയുക' എന്നതിനു എന്തെല്ലാം അർത്ഥമുണ്ടെന്ന് അന്വേഷിക്കണം. അപ്പോൾ, 'പ്രതിരോധമുണ്ടായി' എന്നോ, 'വിഫലപ്പെട്ടു' എന്നോ ആണ് ശരിയായ അർത്ഥമെന്നു തെളിയും. നേരായ വ്യാഖ്യാനരീതി ഗ്ലൗക്കോസ് പറഞ്ഞതിനു വിപരീതമാണ്. "നിരൂപകന്മാർ തിടുക്കത്തിൽ നിരാധാരമായ നിഗമനത്തിലെത്തുകയും, പ്രതികൂലമായ തീരുമാനമെടുക്കയും ചെയ്തതിനു പിന്നെ, അതാണ് ശരിയെന്ന ഭാവം പുലർത്തുന്നു. അവർ ധരിച്ചതുതന്നെയാണ് കവി പറഞ്ഞിട്ടുള്ളതെന്നു മുൻകൂട്ടി നിശ്ചയിച്ചുകൊണ്ട്, കവിവചനം തങ്ങളുടെ ധാരണയുമായി പൊരുത്തപ്പെടാതെ വരുമ്പോൾ, കാവ്യം ദോഷപൂർണ്ണമാണെന്ന് അവർ വിധി എഴുതുന്നു"—എന്ന് അദ്ദേഹം പറഞ്ഞിട്ടുണ്ട്. ഇകാരിയോസിന്റെ വിഷയത്തിൽ നടന്നതും ഇതുതന്നെ. അയാൾ 'ലക്കെദൈമോനി'ക്കാരനാണെന്നു വിമർശകർ നിർണ്ണയിച്ചു. അതിനാൽ, അയാൾ 'ലക്കെദൈമോനിൽ' വെച്ച് തെലെമക്കസിനെ കാണാൻ ഇടയാകാഞ്ഞതിൽ അവർ വിസ്മയം പ്രദർശിപ്പിച്ചു. എന്നാൽ, ഈ പ്രകരണത്തിൽ, കെഫല്ലേനിയാക്കാർ പറയുന്ന കഥയാണ് വാസ്തവം. 'ഒഡ്യുസ്സ്യൂസ്' അവരുടെ ഇടയിൽ നിന്ന് ഏതോ സ്ത്രീയെ വേട്ടു. അവളുടെ പിതാവിന്റെ പേര് ഇകാദിയോസ് എന്നായിരുന്നു—ഇകാരിയോസ് എന്നല്ലായിരുന്നു! അതിനാൽ, പ്രസ്തുതമായ ആക്ഷേപത്തിൽ സത്യത്തിന്റെ ഛായ ഉണ്ടെന്നു തോന്നിയാൽപോലും, അതു തെറ്റിദ്ധാരണയിൽനിന്ന് ഉണ്ടായതാണെന്നു തീർച്ചയാണ്.

## 6. സംഭാവ്യതയുടെ സ്വരൂപം

പൊതുവെ, കലാപരമായ ആവശ്യമോ, ഉന്നതമായ സത്യമോ, പരമ്പരാപ്രാപ്തമായ വിശ്വാസമോ ആശ്രയമാക്കി അസംഭവത്തിന്റെ അംഗീകാരം സാധൂകരിക്കാവുന്നതുതന്നെ.

കലാപരമായ ആവശ്യത്തെ സംബന്ധിച്ചിടത്തോളം, സംഭവിച്ചുകാണുന്നില്ലെന്നാൽപോലും അസംഭാവ്യമാണെന്നു വരികിൽ, സംഭവിക്കാവുന്ന അസംഭാവ്യത അതിനെക്കാൾ കൂടുതൽ യുക്തമാണ്. സെയൂക്സ് ചിത്രീകരിച്ചതുപോലെയുള്ള മനുഷ്യരുണ്ടാവുക സംഭവിക്കത്തക്കതല്ല എന്നു വരാം. എന്നാൽ അതിനു നമ്മുടെ സമാധാനം ഇപ്രകാരമാണ്: "ശരി, പക്ഷെ അസംഭാവ്യമായതാണ് കൂടുതൽ ഉന്നതം. മനസ്സിലിരിക്കുന്ന ആദർശരൂപം യഥാർത്ഥത്തെ അപേക്ഷിച്ച് അധികം ശ്രേഷ്ഠമായിരിക്കതന്നെ ചെയ്യും."

---

(2) „ 20 · 272.

# അഞ്ചാം പുസ്തകം

മഹാകാവ്യത്തെക്കാൾ ഉത്കൃഷ്ടം
ദുഃഖാന്തനാടകമാണെന്ന്

## 1. സാമാന്യമായ താരതമ്യം

അനുകരണത്തിന്റെ ഉപാധിയായ മഹാകാവ്യമോ, ദുഃഖാന്തനാടകമോ ഏതാണു ശ്രേഷ്ഠമെന്ന പ്രശ്നം ഇപ്പോൾ ഉന്നയിക്കുന്നു.

അധികം പരിഷ്കൃതമായ കലയാണ് ഉത്കൃഷ്ടമെന്നും, ഏതു സന്ദർഭത്തിലും സഹൃദയരായ പ്രേക്ഷകരെ ആഹ്ലാദിപ്പിക്കുന്ന കലയാണ് അധികം പരിഷ്കൃതമെന്നും വരുമ്പോൾ, എല്ലാ വിഷയങ്ങളെയും അനുകരിക്കുന്ന കല അത്യന്തം അപരിഷ്കൃതമാണെന്നു വിചാരിക്കണമല്ലോ. അഭിനേതാക്കൾ സ്വയം എന്തെങ്കിലും ചേർത്തു പ്രദർശിപ്പിച്ചില്ലെങ്കിൽ ഒന്നുമേ ഗ്രഹിക്കാൻ കെല്പില്ലാത്ത മന്ദബുദ്ധികളാണ് പ്രേക്ഷകരെന്ന ധാരണ നിമിത്തം, അവർ ഇടവിടാതെ പല പല ചേഷ്ടകളും കാണിക്കാറുണ്ട്. ചക്രം ചുഴററി എറിയുന്നതു പ്രദർശിപ്പിക്കുമ്പോൾ, താണതരം പുല്ലാങ്കുഴൽവായനക്കാർ ശരീരങ്ങളെ ഉടൽ മുഴുവൻ കുലുക്കി, വില്ലുപോലെ വളച്ച് വികൃതമാക്കി ഞെളിയുകയും, 'സ്കില്ല' അഭിനയിക്കുമ്പോൾ അവർ പ്രധാനനായകന്മാരെ ഉന്തും തള്ളും നടത്തുകയും ചെയ്യാറുണ്ട്. ദുഃഖാന്തനാടകത്തിലെ ദോഷമിതാണെന്നു പറക പതിവാണ്. പ്രാചീനരായ അഭിനേതാക്കളെപ്പററി പ്രാചീനകാലത്തെ അഭിനേതാക്കൾക്കുണ്ടായിരുന്ന അഭിപ്രായം തുലനം ചെയ്തു നോക്കുക. കല്ലിപ്പിഡെസിന്റെ അഭിനയം അതിഭാവുകത്വം നിറഞ്ഞിരുന്നുവെന്ന കാരണത്താൽ, മൈനിസ്കസ് അയാളെ 'കുരങ്ങനെ'ന്നു വിളിച്ചു. പിൻഡാറിനെപ്പററിയും ഇതായിരുന്നു അഭിപ്രായം. പുതിയ അഭിനേതാക്കൾക്ക് പഴയ അഭിനേതാക്കളോടുള്ള ബന്ധംതന്നെയാണ് പ്രായേണ ദുഃഖാന്തനാടകത്തിന് മഹാകാവ്യത്തോടുള്ളത്. അതുകൊണ്ട് മഹാകാവ്യം ആസ്വദിക്കുവാൻ അധികാരികൾ സംസ്കാരസമ്പന്നരായ സാമാജികരാണെന്നു പറയാറുണ്ട്. അതിൽ, ആംഗ്യങ്ങൾ പ്രദർശിപ്പിക്കേണ്ട ആവശ്യമില്ല. ദുഃഖാന്തനാടകം താണതരക്കാർക്കുള്ളതാണ്. ഇങ്ങനെ, ദുഃഖാന്തനാടകം അപരിഷ്കൃതമാകകൊണ്ട്, അതിന്റെ നില മററതിൽ നിന്നു താണതാണെന്നു വരുന്നു.

## 2· ദുഃഖാന്തനാടകത്തെപ്പററി വ്യർത്ഥമായ ആക്ഷേപം

എന്നാൽ, ഒന്നാമത്, ഈ ആക്ഷേപങ്ങൾക്കുള്ള ബന്ധം കാവ്യകലയുമായല്ല; അഭിനയകലയുമായാണ്. താദൃശമായ ആംഗ്യാഭിനയം

ണിപ്പും, ഇഴഞ്ഞു ഇഴഞ്ഞു നീങ്ങുന്നതും, ചിതറിക്കിടക്കുന്നതുമാണെന്നു അനുഭവപ്പെടും. വിസ്താരം കൂടുന്തോറും ഐക്യത്തിനു കുറയൊക്കെ ന്യൂനത ഉണ്ടാകാതിരിക്കയില്ല. ഈലിയാദിനും, ഓദ്ദിസ്സേ ഇക്കും അനേകം ഭാഗങ്ങളുണ്ടു്; ഓരോ ഭാഗത്തിനും അതാതിന്റെ നിയമിതമായ വിസ്താരവുമുണ്ടു്. ഇപ്രകാരം ഈ കാവ്യങ്ങളുടെ രചനയ്ക്കാധാരം അനേകം കാര്യങ്ങളാകുന്നു. ഇതാണു ഞാൻ പറഞ്ഞതിന്റെ താത്പര്യം. എന്നിരുന്നാലും, ഈ കാവ്യങ്ങളുടെ സംഘടിതരൂപമായ കഥാസംഭവം നിശ്ശേഷം ദോഷരഹിതം തന്നെ. ഇവയിൽ ഓരോ രചനയും സംഭവമാകുന്നതു ഒരു കാര്യത്തിന്റെ സഫലമായ അനുകരണമാണെന്നതിൽ സംശയലേശമില്ല.

## 4. ദുഃഖാന്തനാടകത്തിന്റെ ഉത്കൃഷ്ടത

അതിനാൽ, ഏതുനിലയിലായാലും മഹാകാവ്യത്തെക്കാൾ ഉത്കൃഷ്ടമാണു ദുഃഖാന്തനാടകം. അതുമല്ലാതെ, കല എന്ന രൂപത്തിൽ അതു് അതിന്റേതായ കർത്തവ്യവിശേഷം പരിപൂർണ്ണമായി നിറവേററുന്നുമുണ്ടു്. മുമ്പു പറഞ്ഞതുപോലെ, ഓരോ കലയും സാംയോഗികമല്ലാത്തതും, വിശിഷ്ടവുമായ ആനന്ദം സൃഷ്ടിക്കുവാൻ സമർത്ഥമാണെങ്കിൽ, ദുഃഖാന്തനാടകം, അതിന്റെ സാദ്ധ്യം തികച്ചും നേടുന്നതുകൊണ്ടു്, ഉത്കൃഷ്ടതരമായ കലയാണെന്നു സുസ്പഷ്ടമാകുന്നു.

ദുഃഖാന്തനാടകത്തിന്റെയും മഹാകാവ്യത്തിന്റെയും സാമാന്യമായ രൂപം; അവയുടെ വേറെ വേറെ പ്രകാരങ്ങളും അംഗങ്ങളും; ശ്രേഷ്ഠവും നികൃഷ്ടവുമായ കവിതയ്ക്കു ആധാരമായ ഹേതുക്കൾ; നിരൂപകന്മാരുടെ ആക്ഷേപങ്ങൾ; അവയുടെ നിരാകരണം;—ഈ വിഷയങ്ങളെപ്പററി ഇതിലധികം വിസ്തരിക്കേണ്ട ആവശ്യമില്ലല്ലോ.[3]

* * * *

# കുറിപ്പുകൾ

## ഒന്നാം പുസ്തകം

1. മഹാകാവ്യം = എപോപോയ്യ (Epic). പുരാണങ്ങൾപോലെ ഒത്ത ഉപാഖ്യാനങ്ങളടങ്ങിയ കഥാകാവ്യം. ഐതിഹാസികമോ, ദേവതകളെ സംബന്ധിച്ചതോ ആയിരിക്കും വിഷയം. സുദീർഘമായ കാവ്യശരീരം. ഷട്പദിചരണമാണ വൃത്തം. ഹോമറസ് (Homer) രചിച്ച 'ഇലിയദ്' (Iliad), ഓദ്യുസ്സെയ (Odyssey) മുതലായവ ഈ വകുപ്പിൽ പെടുന്നു.

2. ദുഃഖാന്തനാടകം = ത്രാഗൊദിയ (Tragedy). ദുഃഖത്തിൽ പരിണമിക്കുന്ന ഗംഭീരമായ രൂപകം. ശോകപരിണാമകനാടകം, ദുരന്തനാടകം എന്നും പറയാറുണ്ട്. അതിഭയജനകമെന്ന അർത്ഥമുള്ള സംസ്കൃതശബ്ദമായ "ത്രാസ"ത്തിന്റെ സജാതീയമാണോ മൂലശബ്ദം? ഗ്രീക്ക വാങ്മയത്തിലെ ഏററവും മഹത്വമുള്ള കാവ്യഭേദം. 'ത്രാഗോസ്' എന്ന ഗ്രീക്കശബ്ദത്തിന് 'അജം' എന്നർത്ഥമുണ്ട്. അജസമൂഹം (ആട്ടിൻ പററം) പോലെ വേഷംകെട്ടിയവരുടെ സമ്മിലിതഗാന (കോറസ്) ത്തിൽ നിന്നുണ്ടായതാണിതെന്നു ചിലർ. ബലിക്കല്ലിൽ നിറുത്തിയിരിക്കുന്ന ആട് പ്രതിഫലമായി കിട്ടാൻവേണ്ടി, ചുററിനിന്ന് ആടുകയും പാടുകയും ചെയ്യുന്നവരുടെ നൃത്യഭേദത്തെ കുറിക്കുന്ന ശബ്ദമാണിതെന്നു മററുചിലർ. പിന്നീട്, ശോകത്തിൽ പര്യവസാനിക്കുന്ന ഐതിഹ്യകഥകളുടെ നാട്യരൂപമെന്ന അർത്ഥത്തിൽ പ്രസിദ്ധമായി. സാമാന്യപരിചയത്തിനു നോക്കുക—

H· D. F. Kitto: Greek Tragedy· A Literary study (1954)
Gilbert Norwood· Greek Tragedy (1953)

3. പ്രഹസനം = കോമോയ്ദിയ (Comedy) കോമോയ്ദോസ് = വിദൂഷകൻ, വിടൻ, ഹാസ്യനടൻ. 'കോമോസ്' = പ്രദർശിപ്പിക്കുക. അയ്ദോസ് = പാട്ടുകാരൻ. ഉത്സവകാലത്തു് ആൾക്കൂട്ടത്തെ രസിപ്പിക്കുവാനും ചിരിപ്പിക്കുവാനും വേണ്ടി ഹാസ്യപ്രധാനമായ പാട്ടുപാടി അഭിനയിക്കുന്നവരുടെ 'കളി'യാണ് കോമഡി. 'കോമേ' എന്നല്ല, 'കോമോസ്' എന്നതാണ് കോമഡി ശബ്ദത്തിന്റെ മൂലം. അതിനാൽ അരിസ്റ്റോട്ടലെസിന്റെ നിർവചനം തെററാണെന്ന് ഇപ്പോൾ പൊതുവെ സമ്മതിക്കുന്നുണ്ട്. 'പൂരപ്പാട്ട്'പോലെ ശൃംഗാരഗാനങ്ങൾ 'അത്തിക'യിൽ തുടങ്ങിയെന്നും, ലൈംഗികമായ പ്രതീകം എഴുന്നള്ളിക്കുന്ന ഒരുതരം ഘോഷയാത്ര അതിലൊരു ചടങ്ങായിരുന്നുവെന്നും ചിലർ പറയുന്നു. 'വിദൂഷക'നെന്നു സംസ്കൃതത്തിൽ പറയാറുള്ള

നാട്ടുകാരും കൊണ്ടാടുമ്പോൾ ലോകവിനോദത്തിനായി വിഡംബന കാവ്യം പ്രയോജനപ്പെടുത്തി പോന്നു. ആരംഭകാലത്തു് വിടന്മാർമാത്രം ചൊല്ലുന്ന അശ്ലീലകവിതയായിരുന്നു. ആഹ്ലാദിതരായ ജനങ്ങൾ ലിംഗപ്രതിമ വഹിച്ചുകൊണ്ടു് ചെയ്യുന്ന ഘോഷയാത്രയിൽ വികട വേഷംകെട്ടി, കോമാളിയാട്ടമാടി, എഴുന്നള്ളത്തിനുമുമ്പെ നൃത്താകാരം ചമച്ചു്, ഇക്കൂട്ടർ ആടിയും, ഉഷ്ടിയും, അത്യന്തം അശ്ലീലമായ ശൃംഗാ രചനയും, ഹാസ്യപ്രകടനവും പ്രദർശിപ്പിച്ചുവന്നു. അന്നു ഇത്തരം രചനകൾ നാട്ടിൽ ഉണ്ടായിരുന്നു ആസ്വാദ്യമായ ഈ രചനകളെ സഫ്രോൺ സംസ്കരിച്ചു്, സംഗീതവും ലളിതവുമായ ഹാസ്യവും വ്യംഗ്യവു മാക്കി ഉയർത്തി. പ്ലതോൻ (പ്ലേറ്റോ) സൊഫ്രോണെ ബഹുമാനപൂർവ്വം സ്മരിക്കുന്നുണ്ടു്.

7. ക്സെനാർക്കസ് (Xenarchus) കീർത്തിനേടിയ പ്രഹസനകാരൻ സിസിലിയ (= സിസിലി) യിലെ തത്വജ്ഞാനിയും വായാവന്നം. രോമിലും അലക്സാണ്ട്രിയായിലും അദ്ധ്യാപകനായിരുന്നിട്ടുണ്ടു്. അഗ സ്റ്റസിന്റെ ഉററമിത്രം. കലാരസികൻ. ഏതാനും അപൂർണ്ണരചന കളേ കണ്ടുകിട്ടിയിട്ടുള്ളൂ.

8. വിഡംബനം (Mime). ലാററിൽ –മീമസ്. പരിഹാസ കൃതി. രചന ഗദ്യമാണു്. ദൈനംദിനജീവിതത്തിലെ ഏതെങ്കിലു മൊരു രംഗം പ്രദർശിപ്പിക്കുന്ന രൂപകമെന്ന അർത്ഥത്തിൽ ഈ പദം ആരംഭത്തിൽ പ്രയോഗിച്ചുവന്നു സിസിലിയിലെ ഡോറിയന്മാരിൽ ഈ കല ഉത്ഭവിച്ചുവെന്നു വിശ്വസിച്ചുവരുന്നു. സോഫ്രോണിന്റെ ഏട്ട് വിഡംബനകാവ്യങ്ങളുടെയും, ഹെരോദാസിന്റെ ഏതാനും രചനകളുടെ യും അംശങ്ങൾ കിട്ടിയിട്ടുണ്ടു്.

9. സോക്രട്ടീസ് (Socrates) വിശ്വവിഖ്യാതനായ ഗ്രീക്കുതത്വ ജ്ഞാനി. ക്രി. മു. 469-ൽ അഥേൻസിനടുത്തു് 'അലോപെകേ'യിൽ ജനിച്ചു. 'സോഫ്രോണിസ്കസ്' എന്ന പ്രതിമാകാരന്റെയും 'ഫേനാ രെതെ' എന്ന സൂതികയുടെയും പുത്രൻ. പ്ലേറ്റോന്റെ ഗുരു. നാസ്തിക ത്വവും, നാട്ടാചാരവിരുദ്ധമായ തത്വങ്ങളും പ്രചരിപ്പിച്ചു എന്ന കുററം സോക്രട്ടീസിന്റെ മേൽ ചുമത്തുകയാൽ അദ്ദേഹത്തിനു് വധശിക്ഷ അനുഭവിക്കേണ്ടിവന്നു ക്രി. മു. 399-ൽ വിഷം കഴിച്ചു മരിച്ചു. നോക്കുക:— Xenophon: Memorabilia, Symposium and Apalogy: Plato- Symposium, Crito, Phaedo and Apology- Aristophanes- Clouds- A B-usse- Sokrates. Berlin 1914 (ഗവേഷണാത്മകമായ വിവരണം)

10. ദ്വിമാത്രികവൃത്തം = ഇയാംബോസ് (Iambic Metre) ദ്വ്യ ക്ഷരപാദ; രണ്ടുമാത്രയുള്ള വൃത്തരൂപം. പൂർവ്വാക്ഷരം ലഘു, പരമിമാ ക്ഷരം ഗുരു. ആരംഭത്തിൽ ദേമേറ്റർ മതസമ്പ്രദായ (Demeter cult)വു മായി ബന്ധപ്പെട്ടിരുന്ന വൃത്തവിശേഷം. 'ഞാൻ ആക്രമിക്കുന്നു'

എന്നാണ് 'ഇൻമെമ്മോറിയ'ന്റെ വൃത്തം. ഡെമെറർ എന്ന ദേവതയാണ് Robert Bridges ന്റെ (1905) ഒരു കവിതയുടെ വിഷയവും പേരും.

11. വിലാപഗാനം = എലെജി (Elegy) = പ്രരോദന കവിതകൾക്കു വിധിച്ചിട്ടുള്ള വൃത്തം (Elegiac Metre) ഷട്പദി(Hexametre) യും, പഞ്ചപദിയും (Pentametre) ഇടവിട്ടും മാറിട്ടും പ്രയോഗിക്കുന്ന വൃത്തവിശേഷം കൂടുതൽ അറിവാൻ നോക്കുക:- Jebb- Primer of Greek literature- P- 50-52

12. മഹാകാവ്യം രചിച്ച ഹോമർ (Homer) മഹാകാവ്യത്തിനു നിശ്ചയിച്ചിരിക്കുന്ന വൃത്തം ഷട്പദി (Hexametre) യാണ്. നോക്കുക:- Arnold- On Translating Homer-

13. എമ്പെഡോക്ലസ് (Empedocles) സിസിലിയിലെ അക്രഗാസ്(അഗ്രിഗന്തം) നഗരവാസിയായ ശാസ്ത്രജ്ഞനും, തത്വജ്ഞാനിയും. ക്രി: മു: അഞ്ചാംനൂററാണ്ടിന്റെ ഒന്നാംകാലിൽ ജീവിച്ചിരുന്നുവെന്ന് അനുമാനിക്കാം. പരമാണുതത്വവിശ്വാസി. രസകരമായ ചില ജീവശാസ്ത്രതത്വങ്ങൾ പ്രവചിച്ച പ്രതിഭാശാലി. ശരീരത്തിന്റെ അവയവങ്ങൾ വേറെ വേറെ ആയിരുന്ന പ്രഥമാവസ്ഥ കഴിഞ്ഞ്, വൃക്ഷങ്ങളുടെ വേരുകൾ പോലെ, അവ രണ്ടാം അവസ്ഥയിൽ ഒന്നുചേർന്ന് ദേഹമായി. അങ്ങനെ ഏകീകൃതമായ അവയവങ്ങളിൽകൂടുതൽജീവനശക്തിയുള്ളവ നിലനിന്നു, മററവ നശിച്ചു. എമ്പെഡോക്ലസിന്റെ ഈ മതത്തിൽ ഡാർവിൻ സിദ്ധാന്തത്തിന്റെ ബീജം കാണാം. പ്രഭാഷണകലയുടെ ആദിപ്രവർത്തകൻ, ഒരു മികച്ച ഭൗതികതത്വജ്ഞാനി. അദ്ദേഹത്തിന്റെ സർവ്വജ്ഞതയും അലൌകികമായ മേധാവിലാസവും കണ്ടിട്ട് ചിലർ അദ്ദേഹം ഒരു സിദ്ധനാണെന്നു കരുതിവന്നു. എത്ന (Mt- Etna) യിലെ അഗ്നിശിഖരം കാണാൻ പോയി, അവിടെ വെച്ചു മൃതിയടഞ്ഞു. മില്ടന്റെ 'പാരഡൈസ് ലോസ്റ്റി'ലും എം. ആർനാൾഡിന്റെ 'എംപിഡോക്ലസ് ഓൺ എത്ന'യിലും ഈ സംഭവം വർണ്ണിച്ചിട്ടുണ്ട്. എമ്പെഡോക്ലസിന്റെ രചനകൾ ഷട്പദിവൃത്തമയമായ പദ്യത്തിലാണ്. കുറച്ച് അംശങ്ങളേ കിട്ടിയിട്ടുള്ളൂ.

14. ഖൈരമോൻ (Chaeremon) ക്രി. മു. 4-ാം ശതകത്തിൽ ജീവിച്ചിരുന്ന ദുഃഖാന്തനാടകകൃത്ത്. ഖൈരമോന്റെ കൃതികളിൽ കാവ്യഗുണം സുലഭമാണ്. കേവലം വായിക്കാൻ കൊള്ളാവുന്നവയാണവ—അഭിനയിക്കാൻ പററിയവയല്ല. നാടകവിഭാഗത്തിൽപ്പെട്ട ശ്രവ്യകാവ്യമാണെന്നു താത്പര്യം.

15. കെൻതാവൂർസ് (Centaur)- ഖൈരമോന്റെ ഒരു കൃതി. കെൻതാവൂരൻ = കിന്നരൻ എന്നു സംസ്കൃതം. മനുഷ്യന്റെ ശരീരത്തിൽ കുതിരയുടെ തലയും കഴുത്തുമുള്ള ഐതിഹ്യപ്രസിദ്ധമായ ഒരു

വർഗ്ഗം. ഈ വർഗ്ഗം തെസ്സലിയിൽ പാർത്തിരുന്നവരത്രെ. ഐക്സോൻ (ചക്രം) എന്ന ഗ്രീക്കദേവതയുടേയും, നെഫലെ (=മേഘം)യുടേയും വംശജന്മാർ, ഗ്രീക്കപുരാണങ്ങളിൽ ഇവർ കിന്നരജാതിയാണെന്ന പറഞ്ഞുകാണുന്നു. "കിന്നരഃ * * സ്യാദശ്വമുഖഃ" എന്ന ഹലായുധകോശം.

16. പോളിഗ്നോതോസ് (Polygnotus) ക്രി. മു. 475—445 ഹ്റാസ്തിരത്തിനടുത്ത് പാറ നിറഞ്ഞ ഥാസോസ് എന്ന ദ്വീപിൽ ജനിച്ച ചിത്രകാരൻ. കലാസിദ്ധിയുള്ള പ്രതിഭാശാലി. ബഹുമതിയായി അഥെൻസ് പൌരത്വം ലഭിച്ചു. നഗരത്തിന്റെ ഗോപുരഭിത്തിയിൽ ത്രോജൻ (ടായി) യുദ്ധത്തിന്റെ ചിത്രം എഴുതി. അവയിൽ തുളുമ്പുന്ന കോമളവും, സജീവവുമായ ഭാവദീപ്തി അസാധാരണമാണ്. ഇതുകണ്ട മുഗ്ദ്ധരായ അഥെൻസ് നഗരവാസികൾ ആ കലാവല്ലഭനെ എത്ര വലിയ സമ്മാനവും നല്കാൻ ആഗ്രഹിച്ചുവെങ്കിലും അതൊന്നും സ്വീകരിപ്പാൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. അന്നത്തെ നഗരഭരണസഭ അദ്ദേഹത്തെ പുലർത്താനുള്ള ഉത്തരവായിതും ഏറെ. അങ്ങനെ നിഷ്കാമമായി കലാസേവനം നിർവ്വഹിച്ച പോളിഗ്നോതോസ് അഥെൻസിലെ ആരാധ്യനും, ആജീവനം നാഗരികന്മാരുടെ 'നിധി'യുമായി വിജയിച്ചു: നീണ്ട കഥാനകങ്ങളും, ഇടയ്ക്കിടയ്ക്ക് ഇണങ്ങുന്ന പ്രകൃതിദൃശ്യങ്ങളും, സജീവവും പ്രൌഢവുമായ സ്വഭാവം വ്യഞ്ജിപ്പിക്കുന്ന മുഖാകൃതികളും വരയ്ക്കുവാൻ അദ്ദേഹത്തിനുണ്ടായിരുന്ന കെല്പ് അസാധാരണമാണ്.

17. പൌസോൻ (Pouson) ക്രി. മു. 860—880. വിദഗ്ദ്ധനായ ചിത്രകാരൻ.

18. ദിയൊന്നൂസിയോസ് (Dionysius) കലാസമുത്കർഷംനേടിയ വ്യംഗ്യചിത്രകാരൻ. അരിസ്റ്റോഫനെസിന്റെ അനുയായികളെ വ്യംഗ്യചിത്രത്തിലൂടെ പരിഹസിച്ചു. ആനന്ദദായകമായ ഉപഹാസചിത്രങ്ങൾ സഭ്യമായ രീതിയിലെഴുതാൻ കുശലൻ.

19. ക്ലെയോഫോൻ (Cleophon) അഥെൻസിലെ ദുഃഖാന്തനാടകകാരൻ. എഉരിപിദെസിന്റെ സമകാലീനൻ. അതിനാൽ ജീവിതകാലം ക്രി. മു. 480—406 ആണെന്ന ഊഹിക്കാം.

20. ഹെഗെമോൻ (Hegemon) ക്രി. മു. 471—401. അല്ക്കിബിയദേസിന്റെ (Alcibiades) സമകാലീനനായ ശ്രേഷ്ഠകവി. ഫലിതവും രസവുമുള്ള വ്യംഗ്യമാണ് ഈ കവിയുടേത്. അനുകരണകവിത (=പാരഡി) എഴുതുന്നതിൽ വിദഗ്ധൻ. 'ജൈജന്തൊമേകിയ' എന്ന പ്രഖ്യാതകവിതയുടെ രചയിതാവ്.

21. ദെലിയദ് (Deliad) ഒരു പഴയ പ്രഹസനം

22. നിക്കോഖാരെസ് (Nicochares) പ്രാചീനരീതിയിലെ പ്രഹസനകൃത്

23. ഗോളാകാരാക്ഷൻ — ക്യൂക്ലോപ്സ് (Cyclops) ക്യൂക്ലസ് = ചക്രം + ഓപ്സ് = കണ്ണ്. ചക്രം പോലെ വൃത്താകാരത്തിലുള്ള കണ്ണോടുകൂടിയവൻ. നെററിയുടെ നടുക്ക് വട്ടത്തിൽ ഒററക്കണ്ണു മാത്രമുള്ള ഈ ജന്തു ഏതോ വന്യപ്രദേശത്തുള്ളതായിരുന്നുവത്രേ. അതിനെ അനുകരിച്ച് സിസിലിയിലെ ദൈത്യന്മാർക്ക് ഈ പേരിട്ടു. മനുഷ്യാകൃതിയുള്ള ഈ ജന്തു ഗ്രീക്ക് ഐതിഹ്യത്തിൽ പ്രസിദ്ധമാണ്. ഈ വർഗ്ഗത്തിൻെറ നേതാവായ പോളിഫേമസിൻെറ കഥ 'ഓഡിസ്സി'യിലുണ്ട്. യൂറിപ്പിഡിസിൻെറ ഒരു നാടകം ഈ പേരിൽ (ക്യൂക്ലോപ്സ്) ഉണ്ട്. അത് അത്യന്തം ഹാസ്യരസം നിറഞ്ഞ സുന്ദര രചനയാണ്.

24. തിമോഥെയൂസ് (Timotheos) ക്രി. മു. 446—357. 'മിലെററസി'ലെ കവിയും ഗായകനും. വലിയ സാഹസിയും പ്രതിഭാശാലിയുമായ കലാകാരൻ. ആരംഭത്തിൽ ക്ലേശഭൂയിഷ്ഠമായ ജീവിതം നയിച്ചു. അദ്ദേഹത്തിൻെറ അസാധാരണമായ പ്രതിഭ അഥേൻസ് വാസികളെ രോഷം കൊള്ളിച്ചു. അവർ അദ്ദേഹത്തിൻെറ പ്രദർശനങ്ങളെ അലംകോലപ്പെടുത്തി. അതിൽ ക്ഷുബ്ധനായിത്തീർന്ന തിമോഥെയൂസിനെ സാന്ത്വനപ്പെടുത്തിക്കൊണ്ടു യൂറിപിഡിസ് പറഞ്ഞു: "വ്യാകുലപ്പെടാതിരിക്കു. ഏറെ താമസിയാതെ അഥേൻസിലെ എല്ലാ നാടകശാലകളിലും താങ്കളുടെ രചനകളെ പ്രകീർത്തിക്കുന്ന സ്വരം മാറെറാലികൊള്ളും." അങ്ങനെ സംഭവിക്കയും ചെയ്തു. (Lyra Graeca 3 v. Loeb III· 283) തിമോഥെയൂസിന് തൻെറ ജീവിതകാലത്തുതന്നെ തൻെറ നാടകങ്ങളുടെ ലോകപ്രിയത നേരിട്ടുകണ്ടു് ആനന്ദിപ്പാൻ കഴിഞ്ഞു. ഈ നാടകങ്ങളിൽ കാവ്യഗുണവും, കഥാനകത്തിൻെറ സൌഷ്ഠവവും, അഭിനയത്തിൻെറ കൊഴുപ്പും ഇണങ്ങിയിരുന്നു. ഗ്രീക്കസംഗീതത്തിൽ നല്ല പരിഷ്കാരം വരുത്തിയ ഗായകകവി, ഗ്രീക്കവീണയ്ക്കു പതിനൊന്നു കമ്പികളുണ്ടാക്കി, നല്ല രാഗങ്ങൾ, നീണ്ടവസ്തുക്കൾ, ആലാപം മുതലായവ ആവിഷ്കരിച്ചു. 'പേർസ്യെ' (Pers-ae) എന്ന കൃതി 1902 ൽ കണ്ടുകിട്ടി. സലാമീസിലെ യുദ്ധത്തിൻെറ ഗാനാത്മകമായ അനുഭവകഥനമാണത്. ഡ്രൈഡൻെറ കൃതി (Dryden- Alexander's Feast) യിൽ തിമോഥെയൂസിനെ സ്മരിക്കുന്നു.

25. ഫിലോക്സെനസ് (Philoxenus) ക്യൂതെരാക്കാരനായ ഡിഥ്യ്രാമ്പുകാരൻ. യശസ്വിയായ കവി. ക്രി. മു. 438—380. രചനകളിൽ ചില അംശമേ കിട്ടിയിട്ടുള്ളു. 'ക്യൂക്ലോപ്സ്'' എന്ന കൃതിയിൽ വീണാവാദനത്തിലൂടെ ഏകാകിഗാനം (Solo = ഏകവാദ്യസ്വരം) ആവിഷ്കരിച്ചു.

26. സോഫോക്ലീസ് (Sophocles) അഥേൻസിലെ യശസ്വിയും അതിപ്രസിദ്ധനും കലാവിദഗ്ദ്ധനുമായ ദുഃഖാന്തനാടകകാരൻ. അഥേൻസിനടുത്തുള്ള കൊളോണസിൽ ഖഡ്ഗനിർമ്മാതാവിൻെറ പുത്രനായി ജനിച്ചു. അഥേൻസിൻെറ സുവർണ്ണകാലമായ 'പെരിക്ലീയൻയുഗ'

ത്തിൽ ജീവിച്ചു. പിതാവു് യുദ്ധോപകരണം ഉണ്ടാക്കി വേണ്ടത്ര ധനം ശേഖരിച്ചിരുന്നതു, അന്നത്തെ ശ്രേഷ്ഠകുമാരന്മാൎക്ക ലഭിച്ചിരുന്ന വിദ്യാഭ്യാസ സൗകര്യം സോഫോക്ലീസിനു ലഭിച്ചു. പെരിക്ലീയൻ സമുത്കർഷത്തിന്റെ പ്രതീകമാണു് സോഫോക്ലീസിന്റെ ജീവിതവും രചനകളും, പ്രതിഷ്ഠയും, മാനവും നേടിയ നാടകകൃത്തായ ഐസ്കിലസിന്റെ എതിരാളി. ഒരിക്കൽ സൈമൺ മുതലായ സേനാപതികൾ പരീക്ഷകരായി പരിഷത്തിൽ നടത്തിയ നാടകമത്സരത്തിൽ ഒന്നാംസമ്മാനം സോഫോക്ലീസിനും, രണ്ടാംസമ്മാനം ഐസ്കിലസിനും ലഭിച്ചു. ഇതു് സോഫോക്ലീസിന്റെ മഹാസാഫല്യമായിരുന്നു. പിന്നീടു്, ഗ്രീക്ക നാടകമണ്ഡലത്തിലെ ഏകച്ഛത്രാധിപതിയായി ഏറെനാൾ വാണു. മേധാവിയും, പുകഴ്ത്തിയും, സംയമിയുമായ അദ്ദേഹം തന്റെ വൃദ്ധാവസ്ഥവരെ നാടകം രചിച്ചുപോന്നു. എൺപതുവയസ്സായിട്ടും കാവ്യം രചിക്കാനുള്ള ശേഷിയും പ്രതിഭയും ക്ഷീണിച്ചിട്ടില്ലെന്നു് "ഫിലോക്ടെറ്റസ്", "കൊളോനസിൽ ഈഡിപ്പസ്" എന്ന രണ്ടു വിശിഷ്ടരചനകൾ തെളിയിക്കുന്നു. ഇവ അദ്ദേഹത്തിന്റെ അന്ത്യകാലരചനകളാണു്. ആകെ 120 നാടകങ്ങൾ രചിച്ചു എന്നു പ്രസിദ്ധി! അവയിൽ വെറും ഏഴേ കിട്ടിയിട്ടുള്ളു. സോഫോക്ലീസിന്റെ മുഖ്യമായ താല്പര്യം മനുഷ്യനിലാണു്. തന്റെ പാത്രങ്ങളെ അന്തശ്ചക്ഷുസ്സുകൊണ്ടു അദ്ദേഹം കണ്ടു. അതിനാൽ അവരിൽ യഥാർത്ഥജീവിതം തന്മയമായി പകരുവാനും, കാവ്യത്തിനുമാത്രം കഴിയുംപോലെ, അവരെ പരമോത്കർഷത്തിലെത്തിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞു. സോഫോക്ലീസ് വിശ്വസാഹിത്യത്തിലെ അനശ്വര വിഭൂതിയാണു്. വെള്ളത്തിൽ വീണു മരിച്ച ഷെല്ലിയുടെ കീശയിൽ സോഫോക്ലീസിന്റെ നാടകസംഗ്രഹം കണ്ടുവെന്നു കേൾവിയുണ്ടു്. ലസ്സിംഗ്, റേസൈൻ, മാത്യുആർനോൾഡ് മുതലായവർ സോഫോക്ലീസിന്റെ ആരാധകന്മാരാണു്. **Sir R. Jebb** ഇംഗ്ലീഷിൽ പുറപ്പെടുവിച്ച സോഫോക്ലീസ് നാടകസംഗ്രഹം ശ്രേഷ്ഠമായ തർജ്ജമയാകുന്നു.

27 അരിസ്റ്റോഫനീസ് (Aristophanes) ക്രി. മു. 450—385. അഥൻസിലെ അതിപ്രശസ്തനായ പ്രഹസനകവി. അഥൻസിലെ 'കുദഥെനയൻ' എന്ന സ്ഥലത്താണു് മൂലകുടുംബം. തന്റെ സമകാലീനരായ മികച്ച വലിയവരെയും ചിത്രീകരിച്ചു പ്രഹസനമെഴുതിയ ഈ ധീരകവിയുടെ ഹാസ്യം, യാഥാർത്ഥ്യം ഹൃദയംഗമമാക്കുമാറു്, വ്യഞ്ജനാശക്തിയുള്ളതും ഇരുതലവാൾപോലെ തീക്ഷ്ണവുമാണു്. അക്കാലത്തെ രാഷ്ട്രീയനേതാക്കളെ നാടകവേദിയിൽ അവതരിപ്പിച്ചു പരിഹസിക്കുന്നതിൽ അരിസ്റ്റോഫനീസ് കാണിച്ച പാടവം വിസ്മയകരംതന്നെ. പ്രഹസനത്തിന്റെ സർവ്വോത്കൃഷ്ടമായ രൂപമാണു് ഗ്രീക്ക സാഹിത്യത്തിലുള്ളതെന്നു തെളിയിക്കുവാൻ പര്യാപ്തമാണു് അരിസ്റ്റോഫനീസ് കൃതികൾ. പതിനൊന്നു രചന കണ്ടുകിട്ടിയിട്ടുണ്ടു്. പെലൊപൊനേഷ്യയുദ്ധം തുടങ്ങിയതിൽപിന്നെ എഴുതിയവയാണവ. സോക്രട്ടീസിന്റെ വിദ്യാഭ്യാസപദ്ധതിയെപ്പറ്റി അത്യന്തം രസകരവും കയ്പേറിയതുമായ വ്യംഗ്യം ചമച്ചു.

46. ക്രേറ്റസ് (Crates) ക്രി. മു. 470-ൽ ജീവിച്ച പ്രഹസന കവി. വ്യക്തിപരമായ ആക്ഷേപങ്ങളും ലോഭനങ്ങളും വിഷയമാക്കി വന്ന പ്രഹസനകാവ്യപ്രസ്ഥാനത്തെ അതിന്റെ താണനിലയിൽ നിന്ന് ഉയർത്തി, അതിൽ ദൈനംദിനജീവിതത്തിലെ സാമാന്യത്തരങ്ങൾക്ക് പ്രധാനസ്ഥാനം കൊടുത്ത കലാസമുദായകൻ. ലളിതവും സ്വാഭാവികവുമായ ശൈലിയിൽ കാവ്യം രചിച്ച് അഥേൻസിൽ പൂർണ്ണസാഫല്യം നേടിയ കലാശില്പി. ക്രി. മു. 450 ലെ കാവ്യമത്സരത്തിൽ ഒന്നാം സമ്മാനം വാങ്ങി.

47. "സൂര്യന്റെ ഒരു സംക്രമണംവരെയോ അഥവാ കുറേക്കൂടുതൽ നേരത്തോളമോ" — എന്ന S. H. Butcher. Aristotle's Theory of Pee try and Fine Art. P. 290—291 ഇത് അരിസ്റ്റോട്ടിലിന്റെ വിധിരൂപത്തിൽ നിഷ്കർഷിക്കുന്ന വചനമാണെന്ന് തെറ്റിദ്ധരിക്കരുത്. നിലവിലിരിക്കുന്ന നടപ്പ് ആവർത്തിക്കുക മാത്രമാണ് ഇവിടെ ചെയ്തിരിക്കുന്നത്. ഈ കാലസീമ നാടകവേദിയിൽ നടക്കുന്ന കാര്യവ്യാപാരത്തോടും അഭിനയത്തോടും ആശ്രയിക്കുന്നു. "യഥാസാധ്യം സൂര്യന്റെ ഒറ്റയാത്ര ചെയ്യുന്നതോ, അതിന് അടുത്തുവരെ എത്തുന്നതോ നേരം" എന്ന Bywater. P. 34. അരിസ്റ്റോട്ടിലിന്റെ ഈ വാക്യത്തെ മുറുക്കി വ്യാഖ്യാനിച്ച് "ഐക്യത്രയം" (Three Unites) വരെ എത്തിച്ച പാശ്ചാത്യവിദ്വാന്മാരുടെ കല്പനാശക്തിയുടെ പരിശ്രമം അത്യന്തം മനോരഞ്ജകമാണ്. ഗിരാൽഡിസിൻതിയോ (Graldi Cinthio) ആണെന്നു തോന്നുന്നു, ആദ്യമായി 'ഒരു ദിവസമോ അല്പം കൂടുതൽ സമയമോ ദുഃഖാന്തനാടകത്തിന് ആവശ്യമാ'ണെന്നു പറഞ്ഞത്. "സൂര്യന്റെ ഒരു യാത്ര (സംക്രമണം = revolutoin)" എന്നതിനർത്ഥം പന്ത്രണ്ടുമണിക്കൂറാണോ, അതോ ഇരുപത്തിനാലുമണിക്കൂറോ എന്ന ചിന്ത ഉന്നയിച്ചയാൾ റൊബർട്ടെല്ലോ (Robertello) ആണ്. എന്നിട്ട്, നമുക്ക് രാത്രി ഉറങ്ങേണ്ടതിനാൽ പന്ത്രണ്ടുമണിക്കൂറാണതിന്റെ നിഷ്കൃഷ്ടമായ അർത്ഥമെന്നു തീരുമാനിച്ചു. മഗ്ഗി (Maggi) യുടെ വ്യാഖ്യാനമാണത്. കാലൈക്യം (Unity of time) എന്നതിനർത്ഥം ദേശത്തിന്റെയും കാര്യത്തിന്റെയും അനുവർത്തിച്ചിരിക്കണമെന്നു മഗ്ഗി വാദിച്ചു. നാടകത്തിൽ ഈജിപ്തിലേക്ക് അയച്ച സന്ദേശവാഹകൻ (ദൂതൻ) രണ്ടോമൂന്നോ മണിക്കൂറിനുള്ളിൽ മടങ്ങിവന്നതായി രംഗമണ്ഡപത്തിൽ സംഭവിപ്പിച്ചാലത് പ്രേക്ഷകരിൽ ഉപഹാസമുണ്ടാക്കായിരിക്കുമോ? ഈ തർക്കം എത്ര ദയനീയമായ പരിഹാസത്തിലെത്തിക്കുമെന്ന് സ്പിംഗാൺ (Dr. Spingarn) എടുത്തുകാണിച്ചു. സ്കാലിഗർ (Scaliger) നാടകത്തിന്റെ അഭിനയകാലം ആറുമുതൽ എട്ടുവരെ മണിക്കൂറിൽ ഒതുക്കുന്നു. പ്രേക്ഷകരുടെ മനസ്സിന് എത്ര ദൂരവും എത്രകാലവും, സാധാരണ മനുഷ്യശരീരത്തിന് കഴിയുന്നതിലും ചുരുങ്ങിയ നിമിഷങ്ങൾക്കുള്ളിൽ, ഗ്രഹിക്കാൻ സാമർത്ഥ്യമുണ്ടെന്ന് അദ്ദേഹം വ്യക്തമാക്കി. കാസ്റ്റൽവെട്രോ (Castelvetro) 1570 ൽ 'പൊയറ്റിക്സ്' പുറപ്പെടുവി

ച്ചതിൽ, ഭരതൈകൃതമായ ആസ്പദിച്ചാണ് കാലൈക്യം എന്ന പാഠത്തിന് പ്രത്യക്ഷപ്രകാരം നാട്യവേദി (stage) ആകയാൽ, കാലം പ്രേക്ഷകർക്ക് സഹിക്കത്തക്കതായ 12 മണിക്കൂറാകണമെന്ന് സ്ഥാപിച്ചു. L. Castelvetro: Poetica d' Aristotle 1576-ൽ ഇങ്ങനെ എഴുതുന്നു. 'But Aristotle might have well seen that in tragedy and in comedy the plot contains a single action or two, which, because of mutual interdependence can be considered one· and rather the one person than of a people, not because the plot is not fitted to contain more actions, but because the space of time, at the most twelve hours' in which the action is represented, do not permit a multitude of actions, or in deed action of a people, indeed, very often, do not permit an entire action, if the action is somewhat long" ഇങ്ങനെ വ്യാഖ്യാനിച്ചിട്ട്, കാസ്റ്റൽവെട്രോ, യഥാർത്ഥത്തിൽ നാട്യഭ്രമം (dramatic illusion) നല്ലപ്പെടുത്തി എന്നു മാത്രമല്ല കാലത്തിന്റെയും സ്ഥലത്തിന്റെയും നിയതമായ ഐക്യത സൃഷ്ടിക്കാൻവേണ്ടി കാര്യവ്യാപാരത്തിന്റെ ഐക്യം (unity of action) എന്ന തത്ത്വത്തെയും സിദ്ധാന്തം കൂട്ടിച്ചേർത്തു. നോക്കുക—Spingaran Literary Criticism in the Renaaisance (1899) (P 99) Barrett Clerk European Theories of the Drama- An Anthology from Aristotle to the present day· Gustav Freytag· Die Technik des Dramas 1863-tr: by E: J Mac Ewan; The Technique of the Drama.

## രണ്ടാംപുസ്തകം

1 ശോധനം (Katharsis) (=Purgation?) വിശ്രുതമായിക്കഴിഞ്ഞ ലക്ഷണം യുക്തമല്ലെന്ന മതമാണിപ്പോൾ പൊതുവേ സ്വീകരിച്ചു കാണുന്നത്. വികാരങ്ങളെ പുറംതള്ളുകയോ, വികാരങ്ങളുടെ ഊനത്തിൽ മാറ്റംവരുത്തുകയോ അല്ല ശോധനം. ശോധനംകൊണ്ടു മാറുന്നത്, ദുഃഖാന്തനാടകംവഴി മാറുന്നത്, വികാരങ്ങൾക്കുള്ള ആത്മാവിന്റെ നില്പാടാണ്. കരുണയും ഭയവും അനുഭവിക്കുന്നത് ആത്മാവാണല്ലോ. ആ അനുഭവം ആത്മാവിൽ വികല്പമല്ല ഉണ്ടാക്കുന്നത്, പിന്നെയോ? അപ്പോൾ ആത്മാവ് ശാന്തമാകുന്നു; ആത്മാവിൽ ആതതി,(tension) അയഞ്ഞിട്ട്, ഒരുതരം നിർമ്മലത തോന്നിക്കും. അരിസ്റ്റോട്ടലിന്റെ ഈ സന്ദർഭം അത്യന്തം സന്ദിഗ്ദ്ധമായ ഒരു വാക്യമാണല്ലോ. ഇതിന്റെ വ്യാഖ്യാനത്തിനു നോക്കുക: Ingram Bywater: Aristotle on the Art of Poetry p 152 ff. [Oxford 1909] Barrett H. clark Ed. European Theories of Drama: art. by John Gassner: Catharsis and the Modern Theatre [1947 N. Y.]

2. സെവുക്സിസ് (Zewxis) ഗ്രീസിലെ ഹെരാക്ലിയക്കാരനായ ചിത്രകാരൻ. മഹായശസ്വി. ക്രി. മു 400-ൽ ജീവിച്ചിരുന്നു. നാടകീയമായും ചിത്രീകരിക്കുന്നതിൽ അതിനിപുണൻ. ഹെലന്റെ ചിത്രം ക്രോട്ടോണയിലെ ദേവാലയത്തിൽ എഴുതി സമകാലീനരായ ചിത്രകലാകാരന്മാരെ പരാജയപ്പെടുത്തി. ഒരു വൃദ്ധയുടെ ഹാസ്യചിത്രം വരച്ചിട്ട് അതിന്റെ ചാരുതയിൽ മതിമറന്ന്, അതു നോക്കി ചിരിച്ചു ചിരിച്ചു മരിച്ചു എന്നാണ് ഐതിഹ്യം.

3. നാടകത്തിന്റെ അഭിനയാധിഷ്ഠിതമായ രൂപമല്ലാതെ, അതിന്റെ പാഠ്യമെന്ന സ്വരൂപമാണിവിടെ സൂചിക്കുന്നത്. "അവസ്ഥാനുകൃതിർനാട്യം, രൂപം ദൃശ്യതയോച്യതേ; രൂപകം തത്സമാരോപാത്" —ദശരൂപകം. 1,7 (= അവസ്ഥാന്തരത്തിന്റെ അനുകരണമാണ് നാട്യം. അനുകരണം സ്വരൂപമായി പ്രവർത്തിപ്പിക്കുമ്പോൾ അതിൽ രൂപത്തിന്റെ ആരോപം നടക്കുന്നു. അതിനാൽ രൂപകമെന്ന പേരുണ്ടായി.) അതായത്, നാട്യകാവ്യം ശ്രാവ്യമാണ്. അത് അഭിനയിക്കുന്നതായാൽ ദൃശ്യമായിത്തീരും. ദശരൂപകകാരൻ നാടകത്തിന്റെ ശ്രാവ്യം, ദൃശ്യം എന്ന രണ്ടു ഭേദം (പിരിവ്) സമ്മതിക്കുന്നു. അതുപോലെ അരിസ്റ്റോട്ടലിന്റെ ഈ സന്ദർഭത്തിൽനിന്നു അറിഞ്ഞുകൊള്ളണം. അഭിനയമില്ലെങ്കിലും ദുഃഖാന്തനാടകം ആസ്വദിക്കാമെന്നതിന്റെ താത്പര്യം, അതു വായിച്ചും രസാസ്വാദനം സാധിക്കാമെന്നതാണ്.

യിലാവ്. നിർദ്ദയരായ ഭരണകർത്താക്കളെ ഭയന്നു് ചെറുപ്പത്തിൽ തന്നെ നാടുവിട്ടു. ഈജിപ്റ്റിലും മററു പലേടത്തും സഞ്ചരിച്ചശേഷം നാട്ടിൽ മടങ്ങിഎത്തി, സ്വേച്ഛാധിപതികളെ നിഷ്കാസനം ചെയ്യാൻ പ്രജകളെ പ്രേരിപ്പിച്ചു. യവന (Ionian) നാട്ടുഭാഷയിൽ, സരളവും സുഭഗവും ആകർഷകവുമായ ശൈലിയിൽ, ലോകത്തിലെ ഒന്നാമത്തെ ചരിത്രഗ്രന്ഥമെഴുതി. വേറൊരു ഗ്രന്ഥം കൂടി രചിച്ചെന്നു കേൾവിയുണ്ട്. 'അസ്സീറിയൻ ലോഗോയ്' എന്ന ആ ഗ്രന്ഥവും ഹെറോഡോട്ടസ് സൂചിപ്പിച്ചിട്ടുണ്ട്. അതു് അരിസ്റ്റോട്ടിലിനു പരിചയമുള്ള പുസ്തകമാണു്. ഹെറോഡോട്ടസിന്റെ ചരിത്രം ഗ്രീക്കിലെ ഒന്നാമത്തെ മഹത് ഗ്രന്ഥമായ ഗദ്യരചനയാണ്. ജോർജ് റാലിൻസൺ (George Rawlinson) (1812–1902) അനേകം ടിപ്പണികളും പ്രമാണങ്ങളും ചേർത്തു തയാറാക്കിയ The History of Herodotus (1858—60) ഇന്നും അത്യന്തം ഉപാദേയമായ ഗ്രന്ഥമാണെന്നു പറയാം.

10. ഈ ഭേദം ഭാരതീയകാവ്യശാസ്ത്രത്തിലും സ്വീകരിച്ചിട്ടുണ്ട്, "ന കവേഃ ഇതിവൃത്തമാത്രനിർവ്വാഹേണ കിഞ്ചിത് പ്രയോജനം, ഇതിഹാസാദേവ തത്സിദ്ധേഃ"—ധ്വന്യാലോകം 3–14 വൃത്തി. ചരിത്രം വിവരിക്കുക കവിയുടെ കർത്തവ്യമല്ല, അതു ചരിത്രകാരന്മാർ നിർവ്വഹിക്കുന്നുണ്ടല്ലോ.

11. ഭാരതീയസാഹിത്യശാസ്ത്രത്തിലെ പരിഭാഷ അനുസരിച്ച് "സാധാരണീകരണം". ഇതേ പ്രകരണത്തിൽ 21–ാം ഉപശീർഷകം: കല്പനാത്മകം നോക്കുക. അവിടെ, കവിയിൽ എന്റേതെന്ന തോന്നലിനാലുണ്ടാകുന്ന ദ്വേഷമോ, പരന്റേതെന്ന തോന്നലിനാലുണ്ടാകുന്ന ഈർഷ്യാഭാവങ്ങളോ ഇല്ലാതെ, സാധാരണീകൃതമായ സഹൃദയത്വം ജാഗ്രമാകുന്ന അവസ്ഥയും, കവിഹൃദയവും ലോകഹൃദയവും അഭിന്നതയെ പ്രാപിക്കുന്ന നിലയും സൂചിതമാണ്. ഇതാണ് കവിയുടെ ഭാവകത്വം. ഉപാഖ്യാനങ്ങളുടെ പൊരുൾ എന്ന ശീർഷകത്തിൽ ഈഡിഗനിതയിലെ സന്ദർഭമനുസരിച്ച്, നാമവിശേഷമായ അവരുടെ പേരും രൂപവും ആകാരവുമാക്കിക്കൊണ്ട്, വിഭാവിതമാക്കപ്പെട്ട സാധാരണസ്ഥിതിയുടെ ഭാവന അനുഭവിപ്പിക്കുന്ന രീതി ഉജ്ജ്വലീകരിക്കുന്നു. നാമരൂപവിശിഷ്ടമായ വ്യക്തിവിശേഷത്തെ ഉപകരണമാക്കി, സാമാന്യാനുഭവം നേടുന്ന കാവ്യാദർശം അങ്ങനെ വിശദമാകുന്നു. മൂന്നു സന്ദർഭവും ചേർത്തു് അരിസ്റ്റോട്ടിലിന്റെ സാധാരണീകരണസിദ്ധാന്തം മനസ്സിലാക്കിക്കൊള്ളണം. (64–ാം കുറിപ്പും നോക്കുക) സാധാരണീകരണത്തെപ്പററി കാവ്യപ്രകാശവ്യാഖ്യയിൽ പറയുന്നു: "ഭാവകത്വം സാധാരണീകരണം. തേന ഹി വ്യാപാരേണ വിഭാവാദയഃ സ്ഥായീ ച സാധാരണീക്രിയന്തേ. എതദേവ യത് സീതാദിവിശേഷാണാം കാമിനീത്വാദി സാമാന്യേനോപസ്ഥിതിഃ" വിഭാവമെന്നാൽ ശ്രോതാവോ പ്രേക്ഷകനോ അറിയുന്ന അർത്ഥമാണ്. ലൗകികജ്ഞാനത്തിന്റെ വിഷയമായ വിഭാവം കാവ്യ

വൎണ്ണിതമായ വിഭാവമല്ല. മേഘമെന്ന ലൌകികബോധം മേഘത്തിന്റെ പ്രത്യക്ഷമായ ഇന്ദ്രിയഗ്രാഹ്യതയെ ആശ്രയിക്കുന്നു. കാവ്യഗതമായ വിഭാവങ്ങൾക്കു ഭൌതികമായ ബാഹ്യസത്ത വേണ്ട, അതു ഭാവനയെ ആശ്രയിക്കുന്നു. ലൌകികജ്ഞാനം വിശിഷ്ടവും, കാവ്യഗതമായ വിഭാവം സാമാന്യവുമാണെന്നു താത്പൎയ്യം.

“വിഭാവ ഇതി വിജ്ഞാനാൎത്ഥഃ * * അമീഷാം ച അനപേക്ഷിതബാഹ്യസത്ത്വാനാം ശബ്ദോപധാനാദേവാസാദിതതദ്ഭാവാനാം സാമാന്യാത്മനാം സ്വപരസംബന്ധിതയാ വിഭാവിതാനാം സാക്ഷാദ്ഭാവകചേതസി വിപരിവൎത്തമാനാനാം ആലംബനാദിഭാവ ഇതി ന വസ്തുശൂന്യതാ” — ദശരൂപകധനികവൃത്തി 4–2

12. അൽകിബിയാദേസ് (Alcibiades) അഥേനിലെ ഒരു കുലീന കുടുംബത്തിൽ ക്രി. മു. 450-നു കുറച്ചുമുമ്പ് ജനിച്ചു. അപൂൎവ്വസൌന്ദൎയ്യവാനും മേധാവിയും, അതോടൊന്നിച്ച് ഉദ്ധതനും, നിഃശങ്കനും, വിഷയാസക്തനും. വലിയ യുദ്ധവീരൻ. പെരിക്ലസ്സ് പഠിപ്പിച്ചു. സോക്രട്ടീസിന്റെ മിത്രം. അയാളെ സദാചാരിയാക്കാൻ സോക്രട്ടീസ്സ് ശ്രമിച്ചു, ഫലിച്ചില്ല. പ്ലേറ്റോവിന്റെ ‘സിമ്പോസിയ’ത്തിലും അൻദോസിദേസിന്റെ ‘പ്രഭാഷണ’(ക്രി. മു. 440)ത്തിലും അൽകിബിയാദേസിന്റെ ചിത്രമുണ്ട്. അരിസ്റ്റോഫനീസിന്റെ ‘മണ്ഡൂകങ്ങളി’ലും, ലൂകിയാന്റെയും ക്ലേതസിന്റെയും പ്രസംഗങ്ങളിലും അൽകിബിയാദേസിനെപ്പറ്റി പറയുന്നുണ്ട്.

13. അഗഥോൻ (Agathon) ക്രി. മു. അഞ്ചാം നൂറ്റാണ്ടിലെ പേർ പുകഴ്ന്ന ദുഃഖാന്തനാടകകാരൻ. പ്ലേറ്റോവിന്റെ സമകാലീനനും മിത്രവും. ക്രി. മു. 416-ലെ നാട്യമത്സരത്തിൽ ഒന്നാമത്തെ വിജയം നേടി. അഗഥോന്റെ നാട്യസാഫല്യം കൊണ്ടാടുവാനായി താൻ നൽകിയ വിരുന്നുസല്ലാപമായ ഊട്ട്, പ്ലേറ്റോ തന്റെ ‘സിമ്പോസിയ’ത്തിൽ വൎണ്ണിക്കുന്നു. പ്രേമത്തെപ്പറ്റി അഗഥോൻ ചെയ്ത പ്രഭാഷണത്തിനു സോക്രട്ടീസിന്റെ പ്രശംസ ലഭിച്ചുവെന്നു തോന്നുന്നു. എറുമ്പുകൾ ഇഴയുംപോലെയാണ് അഗഥോന്റെ കവിതയെന്ന് അരിസ്റ്റോഫനീസ് ഒരു കൃതിയിൽ പരിഹസിച്ചിട്ടുണ്ട്.

14. അൻഥേയസ്—(= പൂവ്) അഗഥോന്റെ The Flower എന്ന ദുഃഖാന്തനാടകം. (Thomas Twining ന്റെ മതം). പൂവെന്ന പേരും കഥാനകവും കാല്പനികമാണ്. എന്നിട്ടും നാടകത്തിന്റെ ലോകപ്രിയതയ്ക്കും കലാസൌന്ദൎയ്യത്തിനും ഒരു കുറവും വന്നില്ല. സമ്മാനം ലഭിച്ച ഒരു ധാസൻ അഗഥോൻ രചനകളിൽ ഒന്നാണിത്.

15. അൎഗോസ് (Argos) = മലപ്പുറപ്പെന്നു ശബ്ദാൎത്ഥം. ഗ്രീസിലെ ഒരു പഴയ നഗരം. നഗരത്തിന്റെ മുഖ്യദേവത ജൂനോ. ക്രി. മു. 1856 ൽ വസിച്ച നഗരം. സ്ഥാപകൻ ‘ഇനൈകസ്’ ആണ്

യിരത്തിഅഞ്ഞൂറുവർഷം നഗരം മുഴുക്കു് ഉന്നതിപ്രാപിച്ചുവന്നു. പിന്നീടു് ആക്രമണം മൂലം നഷ്ടപ്പെട്ടു.

16. ഓയിദിപ്പൂസ് (ഈഡിപ്പസ് –Oedipus)- 'വീങ്ങിയകാല്' എന്നു ശബ്ദാർത്ഥം. ഗ്രീക്കുപുരാണത്തിലെ പ്രസിദ്ധനായ പാത്രം. ഇയാളെപ്പററി സോഫോക്ലിസ് രചിച്ച ദുഃഖാന്തനാടകം. ഗ്രീക്കു ദുഃഖാന്തനാടകങ്ങളിൽ ഒന്നാംസ്ഥാനം അലങ്കരിക്കുന്ന ഗ്രന്ഥമാണെന്നു് അരിസ്റ്റോട്ടിലെസ് ആദരിക്കുന്നു. എങ്കിലും ഇതിനു മത്സരത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കാൻ കഴിഞ്ഞില്ലെന്നാണു് പഴമക്കാർ പറയുന്നതു്. ഥേബെസ്സ(ഥേബെസ് –Thebes)ലെ രാജാവായ ലായിഉസ് (Laius-Laios) ഒരിക്കൽ അപ്പോളോവിലെ 'വെളിച്ചപ്പാടി'നോടു ചോദിച്ചു, തന്റെ പത്നിയായ ജോകസ്റ്റാവിൽ (യൊകാസ്റ്റേ, എപികസ്റ്റേ എന്നു ഹോമെറസിന്റെ മഹാകാവ്യത്തിൽ നാമാന്തരം) തനിക്കു സന്താനമുണ്ടാകുമോ എന്നു്. ഒരു പുത്രനുണ്ടാകുമെന്നും അവൻ പിതാവിനെ വധിക്കുമെന്നും മറുപടി (അശരീരി) കേട്ടു. സന്താനമുണ്ടായ ഉടൻ ജോകസ്റ്റാ ശിശുവിനെ കൊല്ലുവാനായി ഭൃത്യനെ ഏല്പിച്ചു. ഭൃത്യൻ ശിശുവിനെ കൊല്ലാതെ, ഒരു കൊരിന്തിയൻ ഇടയനു കൊടുത്തു. ഇടയൻ ശിശുവിനെ സ്വന്തം നാട്ടിൽ കൊണ്ടുപോയി, തന്റെ രാജാവായ പോളൂബോസിനു കാഴ്ചവെച്ചു. രാജാവിനു് ഒരു പുത്രനുണ്ടായിരുന്നു. രണ്ടു ശിശുക്കളേയും യാതൊരു വ്യത്യാസവും കൂടാതെ, പുത്രവൽ, വളർത്തി. ഓയിദിപ്പൂസ് വളർന്നു് എല്ലാ തുറകളിലും വൈദഗ്ദ്ധ്യം പ്രാപിച്ചുവരവേ, ഒരു കൂട്ടുകാരൻ അയാൾ രാജാവിന്റെ പുത്രനല്ലെന്നു പറഞ്ഞു പരിഹസിച്ചു. ഓയിദിപ്പൂസ് അപ്പോളോവിലെ വെളിച്ചപ്പാടിനോടു പരമാർത്ഥമറിയാൻ തീരുമാനിച്ചു് വീടുവിട്ടു. തത്ഫലമായി അശരീരി ഇതുണ്ടായി—"നീ നിന്റെ പിതാവിനെ കൊല്ലും; മാതാവിനെ വേൾക്കും." ഓയിദിപ്പൂസ് കൊരിന്തിയക്കു മടങ്ങാതെ എങ്ങോട്ടെങ്കിലും പോകാമെന്നു തീരുമാനിച്ചു്, അലഞ്ഞുതിരിയവേ, ഒരുകൂട്ടർ മാർഗ്ഗതടസ്സം ഉണ്ടാക്കി. ഓയിദിപ്പൂസ് ആ അക്രമകാരികളിൽ ഒരാളെ ഒഴിച്ചു ബാക്കി എല്ലാവരേയും വധിച്ചിട്ടു്, മുന്നോട്ടു യാത്രയായി. അങ്ങനെ ഥേബെസിൽ എത്തുന്നു. അന്നു ഥേബെസിൽ ഒരു ഭൂതത്തിന്റെ ഉപദ്രവം നടക്കുകയായിരുന്നു. ആ ഭൂതം ആളുകളോടു് ഒരു ഗൂഢപ്രശ്നം ചോദിക്കും; ശരിയായ സമാധാനം തരാത്തവരെ കൊല്ലും. ജോകാസ്റ്റയുടെ സഹോദരനായ ക്രിയോൻ ഥേബെസിലെ രാജപ്രതിനിധിയായിരുന്നു. ഭൂതത്തെ കൊന്നൊടുക്കി രാജ്യം രക്ഷിക്കുന്നവനു് രാജ്യവും ജോകസ്റ്റായും ലഭിക്കുമെന്നു് അയാൾ വിളംബരം ചെയ്തു. ഓയിദിപ്പൂസ് ഭൂതത്തിന്റെ ഗൂഢപ്രശ്നത്തിനു സമാധാനം നല്കിയശേഷം അതിനെ കൊന്നൊടുക്കി. അങ്ങനെ അയാൾ ഥേബെസിലെ രാജാവും ജോകസ്റ്റായുടെ പതിയുമായി. നാട്ടിൽ പ്ലേഗ് പരന്നു. അതിന്റെ കാരണമറിഞ്ഞു പരിഹാരം കാണാൻ ഡെൽഫി (Delphi) യെ സമീപിച്ചപ്പോൾ, ലായിഉസിനെ വധിച്ചവൻ രാജ്യത്തിലുള്ളതിനാലാണു് പ്ലേഗു വ്യാപിച്ചതെ

(പിതൃവ്യന്റെ) പുത്രനോടൊപ്പം വളൎന്നു. അവർ ഉറ്റമിത്രങ്ങളായി തീൎന്നു. പ്രായമായശേഷം ഒരെസ്റ്റസ് തന്റെ മാതാവിനേയും, പിതാവിനെ കൊന്ന എഗിസ്റ്റസിനേയും വധിച്ചു. മാതൃഹത്യാപാപം പരിഹരിക്കാൻ ഒരു ദേവദൂതൻ ഉപദേശിച്ചപോലെ, അൎത്തിമസി (അൎതെമിസ്?) ന്റെ പ്രതിമ ഗ്രീസിൽ കൊണ്ടുവന്നു പ്രതിഷ്ഠിച്ചു. പ്രസിദ്ധപ്പെട്ട 'മഹാറിച്ചുഞ്ഞുകല്ലറ' കഴിച്ചെടുത്ത പുരാണവസ്തുഗവേഷകന്മാർ പറയുന്നു, അവിടെവെച്ചാണ് ഒരെസ്റ്റസ് തന്റെ പിതാവിന്റെ നിഴൽ കണ്ടു പ്രാൎത്ഥിച്ചിട്ട് മാതൃവധത്തിനു പുറപ്പെട്ടതെന്ന്. പരശുരാമന്റെ മാതൃവധവും ജമദഗ്നിയെ വധിച്ച കാൎത്തവീൎയ്യാൎജ്ജുനന്റെ കലഹവും, മാതൃവധപാപം നീങ്ങാൻ കേരളപ്രതിഷ്ഠയും ഈ കഥയുമായി മഞ്ഞിയ സാമ്യമുള്ള ഐതിഹ്യമാണ്. രേണുകയുടെ ഗന്ധൎവ്വന ജമദഗ്നിയുടെ വധവുമായി ബന്ധമില്ലെന്നു ഭേദം ഉണ്ട്.

20. ഇഫിഗേനിയ (ഇഫിഗിനിയാ—Iphigenia). അഗമെമ്നോൻ, ക്ലൈറ്റമ്നെസ്ത്രാ (Agamemnon, Clytemnestra) എന്ന ദമ്പതികളുടെ പുത്രി. ഗ്രീക്കു പടക്കപ്പൽ ട്രോയ് യുദ്ധത്തിനുപോകവെ, കടലിൽ വെച്ച് കാററ് പ്രതികൂലമായി വീശി. അതിനാൽ വഴിക്കു ഔലിസി (Aulis)ൽ തങ്ങേണ്ടിവന്നു. അപ്പോൾ ആകാശഭാഷിതം കേൾക്കാറായി—"ഇഫിഗേനിയയെ ബലികൊടുത്താൽ ദേവിയുടെ കോപം അടങ്ങും". അഗമെമ്നോൻ പാരവശ്യംമൂലം അതിനുവഴങ്ങിക്കൊടുത്തു. ബലികൊടുപ്പാനായി ഇഫിഗേനിയയെ ബലിക്കല്ലിന്മേൽ കിടത്തിയപ്പോൾ അവൾ അഴകേറിയ ഒരു മാൻപേടയായിമാറി അവളുടെ സാധുതയിൽ കനിവുതോന്നിയ ദേവി, തന്നോടൊന്നിച്ച് അവളെ തൌറി (ക്രിമിയാ)യിലേക്കു കൊണ്ടുപോയി, അവിടെ തന്റെ ദേവാലയത്തിൽ പൌരോഹിത്യം ചെയ്യാൻ നിയോഗിച്ചു. സോഫോക്ലിസും, ഐസ്കിലസും തങ്ങളുടെ നാടകങ്ങളിൽ ഈ കഥ വിവരിക്കുന്നു.

21. ഭാരതീയ നാട്യസിദ്ധാന്തത്തിന്റെ സ്വീകൃതമായ വിധി അനുസരിച്ചും മൃത്യു മുതലായ ദൃശ്യം നാട്യവേദിയിൽ അഭിനയിക്കാൻ പാടില്ല "ദൂരാഹ്വാനം വധോ യുദ്ധം രാജ്യദേശാദി വിപ്ലവഃ; വിവാഹോ ഭോജനം ശാപോത്സൎഗൌ മൃത്യു രതം തഥാ" എന്നു സാഹിത്യദൎപ്പണം (6 - 281) ത്തിൽ നിഷിദ്ധദൃശ്യങ്ങൾ എണ്ണിപ്പറയുന്നു. എന്നാൽ ഭരതന്റെ നാട്യശാസ്ത്രം (7 - 111) നേരെ വിപരീതമായാണ വിധിക്കുന്നത്. "നിൎവ്വേദശ്ചൈവ ചിന്താ ച ദൈന്യഗ്ലാന്യസ്രമേവ ച; ജഡതാ മരണം ചൈവ വ്യാധിശ്ച കരുണേ സ്മൃതാഃ." കരുണ പ്രദൎശിപ്പിക്കുന്നതിന് നിൎവ്വേദം, ചിന്താ, ദീനത, ഗ്ലാനി, രക്തം, ജഡത, മരണം, വ്യാധി—ഇവ ആവശ്യമാണ്. അപ്പോൾ സാഹിത്യദൎപ്പണത്തിലെ വിധി നവീനമാണെന്നു വരുന്നു. ഭാസന്റെ പ്രതിമാനാടകത്തിൽ ദശരഥന്റെയും, ഊരുഭംഗത്തിൽ ദുൎയ്യോധനന്റെയും മൃത്യു പ്രദൎശിപ്പിക്കുന്നത് സൂച്യമായല്ല—ദൃശ്യമായാണ്. ഗ്രീസിലും ഭാരതവും

ബീഭത്സവുമായ ദൃശ്യങ്ങൾ പ്രേക്ഷകരുടെ മുമ്പിൽ പ്രദർശിപ്പിച്ചിരുന്നില്ലെന്ന് ഒരു മതമുണ്ട്. നോക്കുക: C. M. Bowra: Ancient Greek Literature (1945) P. 78. Wetzchel. The Athenian Stage P. 119. ഈ മതം നവീനമാവാം; അരിസ്റ്റോട്ടിലേസ്സ് അതു സ്വീകരിക്കുന്നില്ലല്ലോ. സെനെക്കാ (Seneca) എന്ന ലാററിൻ കവിയുടെ 'ഈഡിപ്പസി'ൽ ജൊക്കസ്റ്റാ മരിക്കുന്നതു സ്റ്റേജിലാണ്.

22. ഗ്രീക്ക ഛന്ദശ്ശാസ്ത്രത്തിൽ ലഘു–ഗുരു–ഗുരു എന്ന ക്രമത്തിലുള്ള പാദത്തിനു വിപരീതമായ 'ഏനാപീസ്റ്റ്' (Anapaest) അതായത്, മറിക്കാത്ത ഡക്റ്റൈൽ (Dactyl) എന്നാണു പേര്. സമീപസ്ഥമായ സംസ്കൃതഗണം 'സഗണം'.

23. ത്യൂഎസ്റ്റസ് (Thyestes). പെലോപ്സിന്റെയും 'ഹിപ്പൊഡമെയ്യ'യുടെയും പുത്രൻ. അയാൾ തന്റെ സഹോദരന്റെ പത്നിയുമായി അനുചിതമായ ബന്ധം പുലർത്തിപ്പോന്നു. പകരംവീട്ടാനായി അയാൾക്ക വിരുന്നു നൽകി. അതിൽ ത്യൂഎസ്റ്റസിന്റെ പുത്രന്റെ മാംസം വേവിച്ചു വിളമ്പി. പുത്രന്റെ ശവം കണ്ടു ക്ഷോഭിച്ചു ത്യൂഎസ്റ്റസ് ഓടിപ്പോയി. നൃശംസമായ ഈ കൃത്യം കണ്ട സൂര്യദേവൻ തന്റെ മാർഗ്ഗം വിട്ടുവെന്നു ഗ്രീക്കപുരാണം പറയുന്നു. അവസാനം തന്റെ ജ്യേഷ്ഠൻ അപഹരിച്ച രാജ്യം ത്യൂഎസ്റ്റസിനു കിട്ടുന്നു. മെസി ഡോനിലെ കർകിനോസിന്റെ നാടകത്തിന് ആധാരം ഈ കഥയാണ്.

24. ഹമർതിയ (Hamartia) എന്ന മൂലശബ്ദം സ്വഭാവദോഷത്തെ കുറിക്കുന്നില്ല. 'നിർണ്ണയിക്കുന്നതിൽ പററിയ പ്രമാദം' എന്നാണ് അതിന്റെ നേരായ അർത്ഥം.

25. അല്ക്മെയോൻ (Alcmaeon) – അംഫിയരോസി (Amphiaraus)ന്റെയും എറിഫൈലെ (Eriphyle)യുടെയും പുത്രൻ. ഒരു വിലപിടിച്ച മാല മോഹിച്ച് അയാളുടെ അമ്മ തന്റെ ഭർത്താവിനെ ഥേബി നെതിരായി ദാരുണയുദ്ധത്തിനു പ്രേരിപ്പിച്ചു. യുദ്ധത്തിൽ താൻ മൃതിപ്പെടുമെന്നറിഞ്ഞിരുന്ന അംഫിയരോസ് അല്ക്മെയോനോട് തന്റെ അമ്മയെ കൊല്ലണമെന്നു പറഞ്ഞു. പിതാവിന്റെ ആജ്ഞ പുത്രൻ നിറവേററി. പരശുരാമൻ ജമദഗ്നിയുടെ ആജ്ഞ പാലിച്ചതുപോലെ. മാതൃവധത്തിന്റെ ഫലമായി ദേവത അയാളെ ഭ്രാന്തുപിടിപ്പിച്ചു. മുമ്പു പറഞ്ഞ മാലയിൽ അല്ക്മെയോന്റെ പത്നിക്കു മോഹം ജനിച്ചു. അതു അയാളുടെയും മരണത്തിനു കാരണമായി.

26. മെലെഅഗർ (മെലെഅഗറസ്) (Meleager) കേല്യദോനിലെ (Calydon) രാജാവായ ഒയ്നിയൂസിന്റെയും അല്ഥിയായുടെയും പുത്രൻ. ജനനസമയത്തു ജ്യോതിഷികൾ പ്രവചിച്ചു, അയാൾ മഹാവീരനും, ധീരനും, പ്രതാപിയും, ബലശാലിയുമാകുമെന്ന്. "ഇപ്പോൾ അഗ്നിയിലർപ്പിച്ച വിശേഷമായ സമിത്ത് കത്തിയിരിക്കുംവരെ മേലെ

അവരിന്റെ പ്രാണനു യാതൊരു ഹാനിയും സംഭവിക്കുകയില്ലെന്ന് അത്രോപൊസ് (വിധിയുടെ ദേവത) പ്രത്യക്ഷപ്പെട്ടു വരം കൊടുത്തു. അതുകേട്ട അയാളുടെ അമ്മ (അൽഥ എന്ന) അല്പംമാത്രം എരിഞ്ഞ സമിത്തെടുത്തു ഭദ്രമായി സൂക്ഷിച്ചു. മെലെഅഗർ അർഗൊനോട്ടുസിലെ യുദ്ധത്തിൽ പങ്കെടുത്തു. തന്റെ പിതാവിന്റെ രാജ്യം നശിപ്പിച്ചുകൊണ്ടിരുന്ന ഭയാനകമായ കാട്ടുപന്നിയെ കൊന്ന് അതിന്റെ തല ലുബ്ധകകന്യകയായ അത്‌ലന്തയ്ക്കു കാഴ്ചവച്ചു. ഇതിൽ അയാളുടെ അമ്മാവന്മാർ കുപിതരായി, തല പിടിച്ചെടുക്കാൻ അവർ ശ്രമിച്ചു. അതു ചെറുത്തിട്ട് അയാൾ അമ്മാവന്മാരെ മുഴുവൻ കൊന്നൊടുക്കി. സഹോദരന്മാരുടെ മരണത്തിൽ ക്രോധം പൂണ്ട 'അൽഥെ' താൻ സൂക്ഷിച്ചുവച്ചിരുന്ന സമിത്ത് തീയിൽ പൂഴ്ത്തി. അതെരിഞ്ഞു വെണ്ണീറായപ്പോൾ മെലെഅഗർ മരിച്ചു.

27. തെലെഫോസ് (Telephus). മൈസിയയിലെ രാജാവും ഹെറാക്ലീസിന്റെ പുത്രനും. ത്രോയിയു (ട്രോയി) സമരത്തിനായി പുറപ്പെട്ട ഗ്രീക്കുകളെ വഴിക്കു തടഞ്ഞുനിറുത്തുവാൻ ശ്രമിക്കയാൽ അഖില്ലെസ് (എകിലീസ്) തെലെഫോസിനെ വെട്ടി, മുറിവേല്പിച്ച ആളിനു മാത്രമേ, മുറിവുകരിക്കാനാകൂ എന്ന് അറിഞ്ഞുകൂട്ട എന്നു മനസ്സിലാക്കിയ അയാൾ ഗ്രീക്ക കപ്പൽനികടനാടിയെത്തി. അയാളെക്കൊണ്ടു തങ്ങൾക്കു പ്രയോജനമുണ്ടെന്ന് അറിഞ്ഞിരുന്ന ഗ്രീക്കുകാർ അയാളെ സ്വീകരിച്ചു. അഖില്ലെസ് തന്റെ കുന്തത്തിൽനിന്ന 'ഔഷധം' തയാറാക്കി 'തെലെഫോസിന്റെ മുറിവിൽ പുരട്ടി, അയാളെ രക്ഷിച്ചു. എവുരിപിദെസ് ഈ പേരിൽ ഒരു നാടകം രചിച്ചു. അതു ഇന്നു ലഭ്യമല്ല. അതിലെ യഥാതഥ്യസ്വിധാനത്തെ അരിസ്റ്റൊഫനസ് നിന്ദ്യമാണം പരിഹസിച്ചിട്ടുണ്ട്.

28. എവുരിപിദെസ് (യുറിപെഡിസ് = Euripides) ക്രി. മു. 480—406. ഗ്രീക്ക ദുഃഖാന്തനാടകകൃത്തുക്കളായ മൂവരിൽ കനിഷ്ഠൻ. നവീനചിന്തകനും, നിരാശാവാദിയും, ജീവിതയാഥാർത്ഥ്യങ്ങളുടെ സൂക്ഷ്മനിരൂപകനുമായ കലാകാരൻ. മനുഷ്യനാണ് യഥാർത്ഥ്യമെന്നും, ദേവതകൾ പ്രകൃതിയുടെ ശക്തി മാത്രമാണെന്നും എവുരിപിദെസ് വിശ്വസിച്ചു. ഈ നാട്യകൃത്തിന്റെ പാത്രങ്ങൾ ജീവനുള്ളവയും, മനുഷ്യത്വം തികഞ്ഞവയുമാണ്. ആകെ 90 നാടകങ്ങൾ രചിച്ചു, അഞ്ചു തവണ സമ്മാനം വാങ്ങി. ഒന്നാംസമ്മാനം 441-ലാണ ലഭിച്ചത്. 408-നുശേഷം മാക്കെദോണി (മാസിഡോണിയാ)യിലെ രാജാവായ അർഖെലഉസിന്റെ അതിഥിയായി; വലിയ ബഹുമതികൾ നേടി. അവിടെ വെച്ചു മരിച്ചു. രാജാവിന്റെ നായാട്ടുനായ്ക്കൾ കടിച്ചുകീറി കൊന്നു വെന്നു പറയപ്പെടുന്നു. റാബർട്ട് ബ്രൌണിങ്ങി (Robert Browning) ന്റെ 'അരിസ്റ്റൊഫനസിന്റെ ക്ഷമാപണം' (Aristophanes' Apology 1875)എന്ന രചനയിൽ എവുരിപിദെസിന്റെ ദുഃഖാന്തനാടകത്തിന്റെ

ശ്രേഷ്ഠതയും, താരതമ്യേന അരിസ്റ്റോഫനസിന്റെ കൃതികളുടെ താണ നിലവാരവും എടുത്തുകാണിക്കുന്നു. ദൃഷ്ടാന്തമായി എവുരിപിഡെസിന്റെ 'ഹെറാക്ലീസ്' ഉദ്ധരിക്കുന്നുണ്ട്.

29. ഓറെസ്റ്റസിനെ സംബന്ധിച്ച കുറിപ്പ് 19 നോക്കുക.

30. കുറിപ്പ് 25 നോക്കുക.

31. മെദെയ (Medea). ഗ്രീക്ക ഐതിഹ്യപ്രകാരം മികച്ച മന്ത്രജാലക്കാരി. കോൾഖിസ് (Colchis) ലെ രാജാവായ അഏതസിന്റെ പുത്രി. ജെസൻ അവിടെ വന്നപ്പോൾ അവളിൽ അനുരക്തനായി. അവർ തമ്മിൽ ബന്ധപ്പെടുന്നതിന് വിപരീതമായി അവളുടെ പിതാവുണ്ടാക്കിയ എല്ലാ പ്രതിബന്ധങ്ങളും അവളുടെ സഹായത്തോടെ കടന്നിട്ട്, അവളോടുകൂടി അയാൾ തന്റെ പിതാവിന്റെ രാജ്യത്തു എത്തുന്നു. അവിടെ ജെസനുവേണ്ടി അവൾ അയാളുടെ പിതൃവ്യനെ വധിക്കുന്നു. അനന്തരം അവർ അവിടംവിട്ട കൊറിന്തിയിലേക്കു പോയി. അവൾ അയാളെ അവിടെയും പലതരത്തിലും സഹായിച്ചു. എന്നാൽ ജെസൻ അവിടത്തെ രാജകുമാരിയെ മോഹിച്ച്, മെദെയയെ പരിത്യജിക്കുന്നു. ജെസന്റെ നന്ദികേടും, സ്വപത്നീപരിത്യാഗവും അവളെ രോഷംകൊള്ളിച്ചു. കൊറിന്തിരാജാവ് വരാൻപോകുന്ന ആപത്തു ഭയന്ന് അവളേയും രണ്ടു സന്താനങ്ങളേയും ഉടൻ നാടുകടത്താൻ ആജ്ഞാപിച്ചു. എന്നാൽ മെദെയ തന്റെ മതികൊണ്ട് ഒരു ദിവസത്തെ വിളംബം വരുത്തിയിട്ട്, രാജകുമാരിയേയും രാജാവിനേയും കൊല്ലുന്നു. പിന്നീട് ജെസനെ അനന്തരാവകാശിയില്ലാത്തവനാക്കാൻ വേണ്ടി തന്റെ കുഞ്ഞുങ്ങളേയും വധിക്കുന്നു. അനന്തരം ജെസനെ തന്റെ നിരാശയിൽ തള്ളിയിട്ട് അവൾ ആഥെൻസിൽ അഭയം നേടി. 'മെദെയ' എന്ന നാടകം എവുരിപിഡെസ് ക്രി. മു. 431-ൽ രചിച്ചു.

32. അസ്റ്റ്യുദമസ് (Astydamas). ഐസോക്രതെസി (Isocrates) ന്റെ ശിഷ്യൻ. 240 ദുഃഖാന്തനാടകമെഴുതി. 15-നു സമ്മാനം വാങ്ങി അതിലൊന്നാണ് അല്ക്‌മെയോൻ (Alcmaeon).

33. തെലെഗോനസ് (Telegonus) ഒഡ്യുസ്സ്യൂസിന്റെ പുത്രൻ. അജ്ഞാനവശാൽ പിതാവിനെ വധിക്കുന്നു. 'ഈയ' ദ്വീപിൽ ജനിച്ചു. അവിടെത്തന്നെ വിദ്യ അഭ്യസിച്ചു. തന്റെ പിതാവിനെ കാണാനായി 'ഇത്താക്ക'യിലേക്ക് പോകുംവഴിക്കു കപ്പൽ തകരുകയാൽ യാത്ര തുടരാൻ കഴിഞ്ഞില്ല. അങ്ങനെ വഴിക്കുതന്നെ കൊള്ളയും കൊലയും തുടങ്ങി. തെലെഗോനസിനെ അമച്ചുവരുത്താൻ ഒഡ്യുസ്സ്യൂസ് സ്വയം പുറപ്പെട്ടു. പിതാവിനെ അറിയാതെ തെലെഗോനസ് വധിക്കുന്നു. Ulysser Wounded എന്ന നാടകമാണു പ്രസംഗം.

34. അന്തിഗോനെ (Antigone). 35. ക്രെയോൻ 36. ഹെമോൻ.. അന്തിഗോനെ ഓയ്ദിപ്പുസിന്റെയും ജൊകാസ്റ്റായുടേയും പുത്രി. ക്രെയോൻ

ഭാര്യയായിരുന്നു. വിമാതാവിന്റെ ഉപദ്രവത്തിൽനിന്നു മോചനം നേടാൻവേണ്ടി പിതാവിന്റെ വീട്ടുവിട്ട് സഹോദരനൊന്നിച്ച് (ഫ്രിക്സസ് = Phrixus) കൊറ്റനാറ്റിൽ പറന്നുപോകവേ അവളുടെ മനസ്സ് ക്ഷോഭിച്ചു. തത്ഫലമായി അവൾ സമുദ്രത്തിൽ വീണു. വീണ സ്ഥാനം ഹെല്ലസ്പോണ്ട് (Hellepont) എന്നു പ്രസിദ്ധമായി.

40. "അനൗചിത്യാദൃതേ നാന്യദ് രസഭംഗസ്യ കാരണം * * ഔചിത്യബന്ധസ്തു രസസ്യോപനിഷത്പരാ"-ധ്വന്യാലോകം. [കാവ്യരസം ഔചിത്യാശ്രിതമാണെന്നു താത്പര്യം.]

41. "സ്ത്രീ പാത്രത്തിലെന്ന"—തർജമ ശരിയല്ല. "ഊളനല്ല കെള്ളരതേ" = എന്ന മൂലത്തിന്റെ ശരിയായ തർജമ 'Womanly ethos' എന്നാണ്. ethos എന്നതിനു Character എന്ന ഇംഗ്ലീഷ് വിവർത്തനം മൂലം കടന്നുകൂടിയ തെറ്റാണ് സ്ത്രീപാത്രമെന്നുള്ളത്.

42. 'കവി സൃഷ്ടിച്ച ജീവിതത്തിനു യോജിച്ചതായിരിക്കണ'മെന്നു ഭാവം.

43. മെനേലാവൂസ് (Menelaus) സ്പാർട്ടായിലെ രാജാ. അഗമെമ്നോന്റെ ഭ്രാതാവും, സുന്ദരിയായ ഹെലന്റെ വിജയിയായ കാമുകനും. പ്രിയാമിന്റെ പുത്രനായ പെരിസ് ഹെലനെ അപഹരിച്ചുകൊണ്ടുപോയി. അപ്പോൾ ഹെലനെ മോഹിക്കുന്ന മറ്റെല്ലാവരെയും ഒന്നിച്ചു കൂട്ടിക്കൊണ്ട് മെനേലാവൂസ് ട്രോജനെ ആക്രമിച്ചു. ട്രോജനെ തകർത്തു. മെനേലാവൂസ് ഹെലനുമായി വീണ്ടും ചേർന്നു. യൂറിപ്പിഡെസ് ക്രി. മു. 408-ൽ രചിച്ച നാടകമാണ് "ഓറെസ്റ്റസ്." മാതൃഹത്യ കഴിഞ്ഞു ഉന്മാദിയായിത്തീർന്ന ഓറെസ്റ്റസിനെ 'എലെക്ട്രാ' ശുശ്രൂഷിക്കുന്നു. അവർക്ക് വധശിക്ഷ വിധിക്കാറായിരിക്കുകയാണ്. അപ്പോൾ മെനേലാവൂസ് ഹെലനുമായി മടങ്ങിയെത്തി. മെനേലാവൂസിന്റെ ഭ്രാതാവായ അഗമെമ്നോനെ വധിച്ചയാളിനോട് പ്രതികാരം ചെയ്തു തന്നെ രക്ഷിക്കണമെന്നു ഓറെസ്റ്റസ് മെനേലാവൂസിനോട് അപേക്ഷിച്ചു. എന്നാൽ അത്യന്തം കാപുരുഷനായ മെനേലാവൂസ് പിന്മാറിയുള്ളൂ. ഇതു അയാളുടെ ധീരോദാത്തതയല്ല, പോരാത്തതയാണെന്നു അരിസ്റ്റോട്ടെലെസ് പറയുന്നു.

44. സ്കില്ലാ (Scyulla)- ഒരു അപ്സരസ്സ്. ഫോർക്കിസിന്റെയും ഹെക്കത്തെയുടെയും പുത്രി. പോസേഡോൻ (Poseidon) അവളിൽ അനുരക്തനായി. സമുദ്രദേവതയായ ഗ്ലോകസും അവളെ കാമിച്ചു. അംഫിത്രൈറ്റ് അവളുടെ പ്രതിദ്വന്ദ്വിനിയുമായിരുന്നു. ഈർഷ്യാലുവായ അവൾ സമുദ്രത്തിൽ, സ്കില്ലാ ജലവിഹാരം ചെയ്യുന്നിടത്തൊക്കെ, ഒരു മയക്കുമരുന്നു കലക്കി. സ്കില്ലാ തത്ഫലമായി ശില (= സ്കില്ലാ ? കല്ല്) ആയി മാറി (സ്കില്ലാ—സ്കിലാ—സില = പാറ). മെസ്സിനാ കടലിടുക്കിലെ ഇററലിയിലുള്ള കര പാറയും ഇപ്പോഴുണ്ട്. ഇ

അജ്ഞാനം ഹി സമന്താത് സർവ്വപദാർത്ഥതത്ത്വാവച്ഛാദനാത് സംവൃതിരിത്യുച്യതേ—മാധ്യമികവൃത്തി XXIV. 8 P. 492)

പാശ്ചാത്യനാട്യസിദ്ധാന്തത്തിലെ അവസ്ഥാപഞ്ചകം ഇവയാണ് (1) ആരംഭികാസംഭവം (2) കാര്യവികാസം (3) പരമസംഭവം (4) നിയതി (5) അന്തിമഫലം. ഒന്നുമുതൽ മൂന്നുവരെ സംവൃതി. 4—5 വിവൃതി.

71. അയജാസ് (Ajax - Aias) സലാമിസിലെ രാജാവിന്റെ പുത്രൻ. ട്രോജൻ യുദ്ധത്തിൽ അക്കിലീസ് കഴിഞ്ഞാൽ അടുത്ത പരാക്രമിയായ യോദ്ധാവ്. അക്കിലീസിന്റെ മരണാനന്തരം അയാളുടെ ശസ്ത്രാസ്ത്രങ്ങൾ കരസ്ഥമാക്കാൻ ഓഡിസ്സ്യൂസുമായി മത്സരിച്ചു. അവ ഓഡിസ്സ്യൂസിനു ലഭിച്ചതിനാൽ നിരാശനായി സ്വയം കഠാര കുത്തിയിറക്കി മരിച്ചു. ഈ കഥയെ ആസ്പദിച്ചു സോഫോക്ലീസ് എഴുതിയ നാടകമാണ് "അയജാസ്".

72. ഇക്സിയോൺ (Ixion) ലാപ്പിത്ത്‌വാസി. ദെയൊനിയൂസിന്റെ പുത്രിയായ ദിയ (Dia)യെ വേട്ടു. അവളുടെ പിതാവ് വധുവിന്റെ വില പറയാൻ വന്നപ്പോൾ അയാളെ പിടിച്ചു അഗ്നികുണ്ഡത്തിൽ തള്ളിയിട്ടു. ഈ മഹാപാതകത്തിൽനിന്ന് മോചനം നേടാൻ ആരും സമ്മതിച്ചില്ല. അപ്പോൾ അയാൾ സെയൂസി (ദ്യൗസി)നെ ശരണം പ്രാപിച്ചു. അവിടെയും അയാൾ ഹേറായുടെ പാതിവ്രത്യം ദുഷിപ്പിച്ചു. അതിന്റെ ശിക്ഷയെന്ന നിലയ്ക്കു പാതാളത്തിൽ ജ്വലിക്കുന്ന ചക്രത്തിൽ ബന്ധിക്കപ്പെട്ടു.

73. പെലെയൂസ് (Peleus) ഏയക്കസിന്റെ പുത്രൻ. കൊലയുടെ പാപം തീർക്കാൻ അയാൾ ഫ്‌തിയയിൽ പോയെന്നും, അവിടെ അകാസ്റ്റസ് രാജാവ് അയാളുടെ പാപം പരിഹരിച്ചുവെന്നും ഐതിഹ്യം. അകാസ്റ്റസിന്റെ രാജ്ഞിയായ ഹിപ്പൊലിറ്റ അയാളിൽ അനുരക്തയായി. അയാൾ അവളുടെ ആഗ്രഹത്തിനു വശഗനാവാൻ നിരസിച്ചപ്പോൾ അവൾക്കു വൈരം തോന്നിയിട്ട് അയാൾ വിടനാണെന്നു രാജാവിനോടു പറഞ്ഞിട്ടു. അകാസ്റ്റസ് അയാളെ അയാളുടെ കയ്യിലുണ്ടായിരുന്ന ശസ്ത്രം അപഹരിച്ചശേഷം, പേലിയോൺ മലയിൽ കൊണ്ടുവിട്ടു. വന്യമൃഗങ്ങൾ അയാളെ കൊന്നുതിന്നാനിടവരണമെന്നായിരുന്നു ഉദ്ദേശ്യം. എന്നാൽ ഷിറോൺ അയാൾക്കു ശസ്ത്രം തിരിയെ എത്തിച്ചുകൊടുത്തതിനാൽ അതു ഫലിച്ചില്ല. ഥെതിസ് എന്ന ജലകന്യകയെ അയാൾ വേട്ടു. അതിലുണ്ടായവനാണ് അക്കിലീസ്.

74. പ്രൊമെഥെയൂസ് (Prometheus). യപെറ്റസ്, ക്ലൈമെൻ എന്നിവരുടെ പുത്രൻ, അയാൾ മനുഷ്യരെ മണ്ണുകൊണ്ടു സൃഷ്ടിച്ചു. ദ്യൗസ് മനുഷ്യർക്ക് അഗ്നി കൊടുക്കാതെ വിലക്കിപ്പിച്ചു. അയാൾ സ്വർഗ്ഗത്തിൽനിന്ന് അഗ്നി മോഷ്ടിച്ചു മനുഷ്യർക്കു കൊടുത്തു. തന്റെ സൃഷ്ടിയായ

മനുഷ്യർക്ക് നായാരം പലകലകളും ഉപദേശിച്ചു. ഐസ്കില്ലസ് ബന്ധനസ്ഥനായ പ്രോമെത്യൂസ് (Prometheus desmotes) മോചിതനായ പ്രോമെത്യൂസ് (Prometheus luomenos) അഗ്നിവാഹകനായ പ്രോമെത്യൂസ് (Prometheus purphoros) എന്നീ നാടകങ്ങളും രചിച്ചിട്ടുണ്ട്.

75. നിയോബെ (Niobe). ഗ്രീക്ക് പുരാണത്തിലെ ഒരു നായികാപാത്രം. ഥേബ്സിലെ രാജാവായ അംഫിയോണിന്റെ ഭാര്യ. താന്തലസിന്റെ പുത്രി. ഏഴുപുത്രികളുടേയും ഏഴുപുത്രന്മാരുടേയും മാതാവ്. അതിനാൽ അവളുടെ അഹങ്കാരം മൂത്തുവന്നു; അങ്ങനെ മതിമറന്നു അവൾ ലേതോദേവിയെ പരിഹസിച്ചു. ദേവിക്ക് രണ്ടു സന്താനമേ ഉണ്ടായുള്ളു! കുപിതയായ ദേവി തന്റെ പുത്രനായ അപ്പോളോവിനേയും പുത്രിയായ അർതെമിസിനേയും പ്രേരിപ്പിച്ച് നിയോബെയുടെ സന്താനങ്ങളെ കൊലപ്പെടുത്തി. നിയോബെ കരഞ്ഞു കരഞ്ഞു പാറയായി മാറി. അതിൽ നിന്നു നിരന്തരം അശ്രുധാര ഒഴുകുന്നുണ്ടെന്ന് ഐതിഹ്യം.

76. സിസ്യഫസ് (Sisyphus) കൊറിന്തിലെ ഒരു രാജാവ്. ലോകത്തിൽ കണ്ടിട്ടില്ലാത്തവണ്ണം ധൂർത്തനും ചതുരനും. ഒരു ദൈത്യനാണെന്നു ഗ്രീക്കുപുരാണകഥകൾ പറയുന്നു. കൊറിന്ത് രാജ്യം വിഷയലമ്പടതയിൽ മുഴുകിയിരുന്നുവെന്ന് ആരോപണമുണ്ട്. അവസാനം അയാൾക്ക് നരകത്തിൽ ഒരു ജോലികൊടുത്തു. ഒരു കുത്തായികിടക്കുന്ന മലയുടെ മേലിലേക്ക് ഒരു വലിയ കല്ല് ഉരുട്ടിക്കയറ്റുക എന്നതാണത്. കല്ല് താഴോട്ട് ഉരുളുകയും അതിനെ സിസ്യഫസ് മേല്പോട്ട് തള്ളിക്കയറ്റുകയും നിത്യം, സദാ, നടന്നുകൊണ്ടിരിക്കണമെന്നതാണി ശിക്ഷ.

77. പ്രോതഗോറാസ് (Protagoras) ക്രി. മു. 485-ൽ ജനിച്ചു. പ്രസിദ്ധനായ സോഫിസ്റ്റ്. അബ്ദേരാക്കാരൻ. ആഥെൻസിൽ കുടിയേറി. പെരിക്ലീസിന്റെ മിത്രം. സോക്രട്ടീസിനു പരിചയമുള്ള വ്യക്തി. ഈശ്വരാസ്തിത്വം സ്വീകരിക്കേണ്ട ആവശ്യമില്ലെന്നു സ്ഥാപിക്കുന്ന പുസ്തകമെഴുതി. അതിനാലത്രെ പൗരമഹാസഭയുടെ വിശേഷസമ്മേളനത്തിൽവെച്ചു ചുട്ടു വെണ്ണീറാക്കപ്പെട്ടു. പ്ലേതോന്റെ 'പ്രോതഗോറാസി'ൽ ഈ ചിന്തകനെപ്പറ്റി രസകരമായ ചിത്രീകരണമുണ്ട്.

78. ദിയോനിസസ് (Dionysus). സ്യൂസിന്റെയും സെമെലെയുടേയും പുത്രൻ. ഗ്രീക്കുകാരുടെ മദ്യദേവത. സംഗീതത്തിന്റെയും കാവ്യത്തിന്റെയും അധിഷ്ഠാതാവും പ്രേരകനും. കിഴക്കൻനാടുകളിൽ സഞ്ചരിച്ച് മനുഷ്യർക്ക് സംസ്കാരതത്വവും മദ്യമുപയോഗിക്കേണ്ട വിധവും പഠിപ്പിച്ചുവത്രെ.

79. ആരെസ് (Ares). പ്രാചീനഗ്രീസിലെ യുദ്ധദേവത. സ്യൂസിന്റെയും ഹേരയുടേയും പുത്രൻ. ആരെസിനെ നിണം നക്കുന്ന മനുഷ്യദ്രോഹിയാക്കി ഹോമർ ചിത്രീകരിക്കുന്നു.

൪൦. മുറ അനുസരിച്ച് ആലങ്കാരികങ്ങളെപ്പററിയാണ് ഇവിടെ പ്രതിപാദിക്കേണ്ടതു്. ഈ അംശം നഷ്ടപ്പെട്ടുപോയി. ബുച്ചർ ഇവിടെ പാഠം പൂരിപ്പിക്കുന്നില്ല. ലുപ്തമായ ഈ അംശം തീർച്ചയായും അത്യന്തം ഉപാദേയമായിരുന്നിരിക്കണം.

൪൧. 'ഓപ്സ്' പാദ്ക്തികളുടെ അന്തത്തിൽ വരുന്നു. എംപെഡോക്ലീസിൽ 'മിയ ഘിനെതൈ അംഫോതെരോൻ ഓപ്സ്'—എന്നുകാണാം.

൪൨. എഉക്ലൈഡേസ് (Euclid the Elder)—ഈ കവി പ്രസിദ്ധനായ ഗണിതശാസ്ത്രജ്ഞനല്ല. അതിനാലാണ് 'ജ്യേഷ്ഠൻ' എന്ന വിശേഷണം ചേർത്തു്. മെഗാരയിൽ ജനിച്ചു. ക്രി. മു. 450—?. സോക്രട്ടീസിന്റെ ശിഷ്യന്മാരിൽ ഒരുവൻ. പിന്നീട് സ്വതന്ത്രചിന്തകനായി മാറി.

ബുച്ചറോ, ബൈവാട്ടറോ, ഫിഫിംഗോ, മററു ഇംഗ്ലീഷു വിവർത്തകന്മാരോ എഉക്ലൈഡേസിന്റെ പരിഹാസകവിതയ്ക്കു് അർത്ഥമെഴുതുന്നില്ല. ഗ്രീക്കിലെ ഹാസ്യരസം മുഴുവൻ വെളിപ്പെടുത്താൻ മററു ഭാഷകൾക്കു കെല്പില്ലായിരിക്കാം! മാത്രകൾ നീട്ടുന്നതുകൊണ്ടു മാത്രം കവിതയാക്കാമെന്നു ധരിക്കരുതെന്നാണ് ഹാസ്യത്തിന്റെ താത്പര്യം. 'ഞാൻ കണ്ടു മർഥോനിന്റെ പോക്ക് ആഹ്ലാദകരമായിരുന്നു. വൃദ്ധയുവാൻ പിന്നാ ഗണിച്ചില്ല' എന്നോ മറ്റോ ആയിരിക്കാം പാദ്ക്തികളുടെ മാത്രകൾ കുറച്ചാൽ കിട്ടുന്ന അർത്ഥം.

## മൂന്നാം പുസ്തകം

1. 'മദ്ധ്യങ്ങൾ' എന്നതു് "മേസാ" എന്ന മൂലത്തിലെ ബഹുവചനത്തിന്റെ അർത്ഥമാണു്. ബൈവാട്ടറും ബുച്ചറും മദ്ധ്യം (Middle) എന്ന ഏകവചനമാണു് തങ്ങളുടെ തർജ്ജമയിൽ കൊടുക്കുന്നതു്. ഇതു ശരിയല്ല. ഇവിടെ മഹാകാവ്യത്തിന്റെ ലക്ഷണമാണു്, ദുഃഖാന്തനാടകത്തിന്റെ ലക്ഷണമല്ല, അരിസ്റ്റോട്ടെലെസ് എടുത്തു പറയുന്നതെന്ന സന്ദർഭം അവർ ശ്രദ്ധിച്ചില്ലെന്നു തോന്നുന്നു. മഹാകാവ്യത്തിലെ ഉപാഖ്യാനങ്ങൾക്കും നാടകത്തിലെ ഉപാഖ്യാനങ്ങൾക്കും തമ്മിൽ ദൈർഘ്യത്തിലും, സ്വരൂപത്തിലും ഭേദമുള്ളതുപോലെ, 'മദ്ധ്യ' ശബ്ദത്തിന്റെ അർത്ഥത്തെ സംബന്ധിച്ചും ഗ്രഹിച്ചുകൊള്ളേണ്ടതാണു്.

2. സലമീസ് (Salamis) കുപ്രൊസി (സൈപ്രസി)ന്റെ കിഴക്കേ കരയിലുള്ള ഒരു പട്ടണം. ഭൂകമ്പംമൂലം നശിച്ചു. നാലാം നൂറ്റാണ്ടിൽ വീണ്ടും അധിവസിച്ചു. അനന്തരം കൊൻസ്റ്റൻതിയ എന്ന പേരിൽ പ്രസിദ്ധമായി. സലമീസ് കടൽയുദ്ധം ക്രി. മു. 570-ൽ നടന്നു.

3. 'കർക്കേദോൻ' എന്നു ഗ്രീക്കുമൂലനാമം. ഫിനീഷ്യന്മാർ സ്ഥാപിച്ച ഒരു കോളനി. ആഫ്രിക്കൻ വടക്കേതീരത്തിൽ കർക്കേദോൻ നിവാസികൾ കച്ചവടക്കാരായിരുന്നു. ഗ്രീക്കുകാരുമായി സംഘർഷം തുടങ്ങി. ക്രി. മു. 540—570 വരെയോ അതുകഴിഞ്ഞു കുറെ നാൾ വരെയോ സംഘർഷം തുടർന്നുവന്നു.

4. കുപ്രിയ (Cypria=Kupria) മഹാകാവ്യയുഗ(പുരാണകാല)ത്തിലെ ഒരു ലോപിച്ചുപോയ കാവ്യം. ത്രോയിയ നിരോധനത്തിനിടയാക്കിയ കാരണങ്ങളെപ്പറ്റി വിവരിക്കുന്ന കഥ.

5. Little Iliad· പുരാണകാലത്തെ മറ്റൊരു നഷ്ടപ്പെട്ട കാവ്യം. ആരുടേതാണെന്നു നിശ്ചയമില്ല. ഹോമേരസിന്റെ ഇലിയഡിന്റെ ഉത്തരകഥ. ഉത്തരരാമായണം പോലെ. 1) Award of Arms 2) Philoctetes 3) Neoptolemus 4) Eurypylus 5) Mendicant Odysseus 6) Loconian Woman 7) Fall of Ilium 8) Departure of the Fleet ഇവയാണു് എട്ടു ദുഃഖാന്തനാടകങ്ങൾ.

6. ഹെക്തോർ (Hector). ഈലിയത്തിലെ പ്രിയമിന്റെ പുത്രന്മാരിൽ ഒരുവൻ. ത്രോജൻയോധാക്കളിൽ മുഖ്യൻ. അയാളെ അഖില്ലെസ് വധിച്ചു.

7. എലക്ത്റാ (Electra) എവുരിപിഡെസിന്റെ നാടകം, ക്രി.മു. 418-ൽ രചിച്ചതു്.

8. ഡെൽഫി (Delphi) യിലെ അപ്പോളോദേവാലയത്തിൽനടന്നു വന്ന പ്രസിദ്ധമായ കലാപ്രദർശനം. Pythian games ആഗസ്റ്റ്–സെപ്റ്റംബറിൽ, ഒളിമ്പിയൻ ഉത്സവത്തിന്റെ മൂന്നാംകൊല്ലം തോറും നടത്തിവന്നു. ഏതാണ്ടു് ഓണക്കാലത്തു് മഹാബലിയുടേതുപോലെ, അപ്പോളോവിന്റെ വിജയയാത്രയെ പുരസ്കരിച്ചു നടക്കുന്ന ആഹ്ളാദപ്രദർശനം. സമയം ഓണമാസമായ 28 ദിവസങ്ങളുമായി ഒത്തുവരുന്നതെന്നും കൗതുകകരമായി തോന്നിക്കുന്നു.

## നാലാം പുസ്തകം — അഞ്ചാം പുസ്തകം.

1. ക്സെനോഫനേസ് (Xenophanes) ക്രി. മു. 576—480. ഒരു ഗ്രീക്ക കവി. അന്നു നടപ്പിലിരുന്ന മതവിശ്വാസങ്ങളെ തീവ്രമായി ആക്ഷേപിച്ചു; സർവ്വവ്യാപകനായ ഈശ്വരന്റെ സത്ത സമർത്ഥിച്ചു. പ്രകൃതിതത്വത്തെപ്പററി കാവ്യമെഴുതി. ചിപ്പികളും മററും പരിശോധിച്ചിട്ട്, ഭൂമി സമുദ്രത്തിൽ നിന്ന് ഉയർന്നതാണ്, ഇന്നത്തെനിലയിലെത്താൻ പല പരിവർത്തനവും കഴിക്കേണ്ടിവന്നു എന്നും പറഞ്ഞു. കൃതികളുടെ ചില ശകലങ്ങൾ കണ്ടുകിട്ടിയിട്ടുണ്ട്.

2. ഡോലൻ (Dolon) 'ട്രോജൻ' യുദ്ധത്തിലെ പരാക്രമിയായ ഒരു യോദ്ധാവ്. വേഗവാനെന്ന പേരെടുത്തവൻ. അയാളെ ഗ്രീക്ക പാളയത്തിൽ ഗുപ്തചരനാക്കി അയച്ചു. അവിടെ ഗ്രീക്കുകളുടെ പിടിയിലകപ്പെട്ടു. ആത്മരക്ഷാർത്ഥം ട്രോജന്മാരുടെ സന്നാഹത്തിന്റെ രഹസ്യം മുഴുവൻ വെളിപ്പെടുത്തി. അവസാനം ദേശദ്രോഹക്കുററം ചുമത്തി അയാളെ ഡിയോമിഡീസ് വധിച്ചു.

3. നാലും അഞ്ചും പുസ്തകത്തിൽ കൊടുക്കുന്ന സമാധാനങ്ങൾ പ്ലേറേറാവിന്റെ ആക്ഷേപങ്ങൾക്കു മാത്രമാണെന്നു ധരിക്കരുത്. ക്രി. മു. നാലാംശതകത്തിൽ ആംഫിപോളിസിലെ സോയിലോസ് (Zoilos) എന്ന പേരുള്ള ഒരു നിരൂപകനുണ്ടായിരുന്നു. ആ നിരൂപണപടു ഹോമറിന്റെ കവിതകളെ നിശിതമായി പരിശോധിച്ച്, ഒട്ടുവളരെ ആക്ഷേപങ്ങൾ പുറപ്പെടുവിച്ചു. ഹോമറിന്റെ വൃത്തങ്ങളൊന്നും, വ്യാകരണങ്ങളൊന്നും പോലും ആക്ഷേപത്തിന്നു വിഷയമായി. ക്രുദ്ധരായ ഗ്രീക്കുകൾ സോയിലോസിനെ മലയുടെ അററത്തെ പാറക്കെട്ടിൽ നിന്നു താഴോട്ട് എറിഞ്ഞു കൊന്നു എന്നാണ് ഐതിഹ്യം. 'കാവ്യകലയെപ്പററി' ചില ഭാഗങ്ങൾ ഈ നിരൂപകന്റെ ആക്ഷേപങ്ങൾ മനസ്സിൽ വെച്ചുകൊണ്ട് എഴുതിയതായിരിക്കാനിടയുണ്ട്.

# കാവ്യകലയെപ്പററി: ഒരു അദ്ധ്യയനം

## പ്രസ്താവന

പാശ്ചാത്യചിന്തയുടെ ഉറവിടം പുരാതനഗ്രീസും, ആദിമമായ പ്രേരണാകേന്ദ്രം സോക്രതേസ്, പ്ലേതോൻ, അരിസ്റ്റോതെലെസ് എന്നീ മൂവരുമാണെന്നു പ്രസിദ്ധമാണല്ലോ. സോക്രതേസ് പുസ്തകമൊന്നും എഴുതിയിട്ടില്ല. എങ്കിലും ആ മഹാചിന്തകൻ, അഥെൻസ് നഗരം മുഴുവൻ ഇളക്കി മറിക്കുമാറ്, വിപ്ലവകാരിയായിരുന്നു. തൻെറ അന്തരാത്മാവിൻെറ പ്രേരണയനുസരിച്ച്, ശുദ്ധമായ സത്യവും, ന്യായവുമെന്തെന്നറിയുവാനും, അറിഞ്ഞതു പ്രചരിപ്പിക്കുവാനുമായി അദ്ദേഹം സ്വജീവിതം ഉഴിഞ്ഞുവച്ചു. അഥെൻസുവാസികളുടെ ധാരണകൾക്കും, ജീവിതരീതിക്കും വിപരീതമായിരുന്നു അദ്ദേഹത്തിൻെറ ഉപദേശങ്ങൾ. അതിനാൽ നാട്ടുകാരുടെ ദൃഷ്ടിയിൽ അദ്ദേഹം അപരാധിയായിത്തീർന്നു. അദ്ദേഹം സ്വയം വിഷം കുടിച്ചു മരിച്ചുകൊള്ളണമെന്ന ശിക്ഷയാണ് അന്നത്തെ ഭരണക്കാർ കല്പിച്ചത്. അങ്ങനെ സോക്രതേസിൻെറ ഭൗതികജീവിതം അവസാനിച്ചു.

എങ്കിലും, അദ്ദേഹത്തിൻെറ ആത്മാവ് അമരമായി വിജയിച്ചു. ആ ആത്മതേജസ്സ് പ്ലേതോനിലൂടെ വീണ്ടും അതിൻെറ വെൺകതിരുകൾ സർവ്വത്ര വിതറി. സോക്രതേസിൻെറ ശിഷ്യന്മാരിൽ പ്രമുഖനാണ് പ്ലേതോൻ. ഗുരുവിൻെറ തത്വശാസനം പ്രചരിപ്പിക്കുവാൻവേണ്ടി, അഥെൻസിൻെറ നഗരാതിർത്തിക്കു പുറത്ത്, പ്ലേതോൻ യൂറോപ്പിലെ ഒന്നാമത്തെ സർവ്വകലാശാലയായ അക്കാദമി സ്ഥാപിച്ചു. നാല്പതുവർഷം അതിൻെറ കുലപതിയായിരുന്നുകൊണ്ട് അദ്ദേഹം അനേകം വിദ്വാന്മാരെ തയ്യാറാക്കി. കൂടാതെ, വിശ്വസാഹിത്യത്തിലെ വിളക്കുകളെന്ന് ഇക്കാലമുള്ളപ്പോഴും ലോകം പുകഴ്ത്തുന്ന സംവാദഗ്രന്ഥങ്ങൾ രചിക്കയും ചെയ്തു. അവയിൽ സോക്രതേസിൻെറ സിദ്ധാന്തങ്ങൾ മനോഹരവും, സുഗ്രഹവുമാംവിധം പ്രതിപാദിച്ചിട്ടുണ്ട്.

വിശ്വവിശ്രുതനായ പ്ലേതോൻെറ ശിഷ്യന്മാരിൽ സർവ്വശ്രേഷ്ഠനായ അരിസ്റ്റോതെലേസ്, തൻെറ താരുണ്യോദയത്തിലാണ് അക്കാദമിയിൽ പ്രവേശിച്ചത്. ഇരുപതുവർഷം പ്ലേതോൻെറ അന്തേവാസിയായി കഴിഞ്ഞ ആ മഹാമേധാവി, ഗുരുവിൻെറ സ്വർഗ്ഗാരോഹണത്തിനു ശേഷം ഗ്രീസിൽ പലേടത്തും സഞ്ചരിച്ചിട്ട്, അഥെൻസിൽ മടങ്ങിവന്ന്, ലീകെയമെന്ന വിദ്യാകേന്ദ്രം തുറന്നു. ലീകെയത്തിൻെറ

ആചാര്യനായിരുന്ന കാലത്താണ് അദ്ദേഹം തന്റെ ഗ്രന്ഥങ്ങൾക്കു രൂപം കൊടുത്തതു്. സോക്രട്ടീസിൽ നിന്നു് നിർഗ്ഗമിച്ച ജ്ഞാനപ്രവാഹം പ്ലേറ്റോവിലൂടെ പരിപുഷ്ടവും, സർവ്വജനസമാദൃതവും, നിബിഡവുമായി ഉടലെടുത്തിട്ടു്, അരിസ്റ്റോട്ടിലെസിലൂടെ പരിമാർജ്ജിതവും, സുവ്യക്തവും, വിവേകസമ്മതവുമായ രൂപത്തിൽ, വിവിധ ധാരകളായി പിരിഞ്ഞു്, വൈപുല്യമായി ഒഴുകി (1) അവിടെനിന്നാണ് യൂറോപ്പിലെ വർഗ്ഗീകൃതമായ ചിന്താപദ്ധതികൾ ഒന്നൊന്നായി പുരോഗമിച്ചതു്.

## " കാവ്യകലയെപ്പററി "

അരിസ്റ്റോട്ടിലെസ് അസംഖ്യം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ടു്. അന്നുവരെയുള്ള മുഴുവൻ അറിവും അനുക്രമം സംഗ്രഹിച്ചതിൽപിന്നെ, അതു് അടിസ്ഥാനമാക്കിക്കൊണ്ടു്, ഓരോ വിഷയവും നിഷ്കർഷിച്ചു പരീക്ഷിക്കയും, ആക്ഷേപവും സമാധാനവും പൂർവ്വപക്ഷവും ഉന്നയിക്കയും, അനന്തരം സിദ്ധാന്തപക്ഷം അവതരിപ്പിക്കയും ചെയ്തശേഷം, ഭാവി ചിന്തനത്തിനു ആവശ്യമായ പ്രേരണ നല്കുകയാണ് അരിസ്റ്റോട്ടിലെസിന്റെ പ്രക്രിയ. വർഗ്ഗീകരണം, ഐതിഹാസികമായ വീക്ഷണം, പാരമ്പര്യബുദ്ധി, സ്വാധീനമായ പര്യാലോചന, സമന്വയദൃഷ്ടി, [illegible] മുതലായ ഗവേഷണവൈശിഷ്ട്യം ഭാവിതലമുറയ്ക്കു അദ്ദേഹം ചെയ്ത സംഭാവനയാണ്. രാജനീതി, സമുദായശാസ്ത്രം, പ്രകൃതിശാസ്ത്രം, നീതിശാസ്ത്രം; മനഃശാസ്ത്രം, ഭൗതികവിദ്യാ, പരാവിദ്യാ—ഇത്യാദി എല്ലാ വിഷയവും അരിസ്റ്റോട്ടിലെസിന്റെ വിവേചനത്തിനു വിധേയമായിട്ടുണ്ടു്. അതുപോലെ സാഹിത്യത്തെയും അദ്ദേഹം കൂലങ്കഷമായി പരീക്ഷിച്ചു. അതിന്റെ പരിണാമമാണ് 'കാവ്യകലയെപ്പററി' എന്ന പ്രകരണഗ്രന്ഥം.

"കാവ്യകലയെപ്പററി'' ഇതൊരു ചെറിയ ഗ്രന്ഥമാണ്. എങ്കിലും, അനേകം നൂററാണ്ടുകളായി യൂറോപ്പിലെ കാവ്യനിർമ്മാണത്തിൽ അതിനു ചെലുത്താൻ കഴിഞ്ഞ അധികാരവും, പ്രാമാണ്യവും എതിരററതാകുന്നു. യൂറോപ്യൻഭാഷകളുടെ ഏററവും പഴയ സാഹിത്യശാസ്ത്രമാണിതു്. വിശാലമായ അദ്ധ്യയനത്തിന്റെയും, ദീർഘകാലം നീണ്ടുപോകുന്ന കാവ്യഗതിയുടെ ക്രമാഗതമായ ചരിത്രത്തെ ആശ്രയിച്ച നിഗമനത്തിന്റെയും സാരം അതിൽ ദർശിക്കാം. ക്രിസ്തുവിനുമുമ്പ് നാലാംശതകത്തിൽ, ഗ്രീക്കുവർഗ്ഗത്തിനു പ്രിയവും മാന്യവുമായിരുന്ന ദാർശനികഭാവന എക്കാലവും, എവർക്കും പ്രിയവും മാന്യവുമായിരിക്കണമെന്നു്, ഉദാത്തവും ഭദ്രവുമാകാമെന്നു് എന്തുകൊണ്ടു് വന്നുകൂടാ? എങ്കിലും അരിസ്റ്റോട്ടിലെസ് ജനിച്ച കാലത്തിന്റെയും ദേശത്തിന്റെയും സന്താനമാണ് പ്രസ്തുത ഗ്രന്ഥമെന്ന വാസ്തവം മറക്കാവതല്ല.

---

1) Aristotle and Plato in Midfourth Centuary (Ed) Ingemar During (1960) നോക്കുക.

